# കുചേലവൃത്തം

(വഞ്ചിപ്പാട്ട്)

പ്രസാധകന്മാർ

സാഹിത്യപ്രവർത്തക സഹകരണസംഘം

---

നാഷനൽ ബുക്ക്സ്റ്റാൾ

കോട്ടയം

വില ക. 1.00

കെല്പോടെല്ലാ ജനങ്ങൾക്കും കേട്ടതീരത്തക്കവണ്ണ-
മെപ്പോഴുമന്നദാനവും ചെയ്തു ചെഞ്ചെമ്മെ,
മുപ്പാരുമടക്കി വാഴും വൈക്കത്തു പെരുംതൃക്കോവി-
ലപ്പാ! ഭഗവാനെ! പോററീ! മററില്ലാശ്രയം.
നിന്തിരുവടിയുടെ നിത്യാന്നദാനമില്ലെങ്കിലും,
ചെന്തിരുപ്പാദം പണിയും വഞ്ചിവാസവൻ
സന്തതവും ധർമ്മംചെയ്യുന്നില്ലെങ്കിലുമാരും കലി-
സന്താപംകൊണ്ടിപ്പോഴെരിപൊരികരുതും.

---

കെല്പോടെ-ശക്തിയോടുകൂടി, പ്രഭാവത്തോടുകൂടി.

ചെഞ്ചെമ്മെ-ഏററവും നല്ലവണ്ണം. ഈ ഇരട്ടിപ്പു് അർത്ഥപുഷ്ടി കരമാകുന്നു. വൈക്കത്തുക്ഷേത്രത്തിൽ സൽക്കാർവകയായും മററും പ്രതിദിനം എന്നപോലെ വലിയ സദ്യകൾ നടന്നുവരുന്നതിനാൽ വൈക്കത്തെ സ്വാമിക്കു് 'അന്നദാനപ്രഭു' എന്ന പേർ പ്രസിദ്ധമായിരിക്കുന്നു.

പെരുംതൃക്കോവിലപ്പൻ-വൈക്കത്തപ്പന്റെ പര്യായപദം.

പണിയും-വന്ദിക്കുന്ന, സേവിക്കുന്ന.

വഞ്ചിവാസവൻ-വഞ്ചിഭൂമിക്കു് ഇന്ദ്രൻ; തിരുവിതാംകൂർ മഹാരാജാവു്.

ആരും-എല്ലാവരും. എരിപൊരി-വല്ലാതായ സങ്കടം.

വൈക്കംക്ഷേത്രത്തിൽ പതിവായി നടന്നുവരുന്ന അന്നദാനവും തിരുവിതാംകൂർമഹാരാജാവുതിരുമനസ്സുകൊണ്ടു് കല്പിച്ചു നടത്തിവരുന്ന പുണ്യകർമ്മങ്ങളും ഇല്ലായിരുന്നുവെങ്കിൽ ഈ കലിയുഗത്തിൽ എല്ലാവരും വളരെ കഷ്ടപ്പെട്ടുപോകുമായിരുന്നു. ഈ രണ്ടു സൽകൃത്യങ്ങളും കലിദോഷത്തെ നിവാരണംചെയ്യുന്നു എന്നർത്ഥം.

മൂൎത്തിമൂന്നും മുപ്പത്തുമുക്കോടിദേവന്മാരുമൊരു
മൂൎത്തിയായി മുപ്പാരിന്നു വിളക്കുമായി,
മാൎത്താണ്ഡാഖ്യയായിരിക്കും പ്രത്യക്ഷദേവതയുടെ
മാഹാത്മ്യമോൎത്തിട്ടു മനസ്സലിഞ്ഞീടുന്നു.
സൎവ്വദേവതകളും പ്രസാദിച്ചിട്ടനുഗ്രഹിക്കും
സന്തതമെന്നുള്ളിലുള്ള വികാരമോൎപ്പു!
ഗുൎവിയായ ഭക്തി വേണ്ടുന്നോടത്തൊരേടത്തുറച്ചു
ഗുരുവിന്റെ കടാക്ഷംകൊണ്ടിന്നു തോന്നുന്നു.
വഞ്ചനമനുജനായിട്ടവതരിച്ചിരിക്കുന്ന
വഞ്ചിവലവൈരിയുടെ കൃപയുണ്ടിരിപ്പാൻ
വഞ്ചികയായ്വന്നാവൂ ഞാനെന്നിച്ഛിച്ചു വാഴുംകാലം
വഞ്ചിപ്പാട്ടുണ്ടാക്കേണമെന്നരുളിച്ചെയ്തു.

---

ഇവിടെ കവി ആദിത്യനെ വൎണ്ണിക്കുന്നു എന്നുള്ളതു സ്പഷ്ടം. എന്നാൽ ഇതിൽത്തന്നെ തന്റെ രക്ഷിതാവായ മാൎത്താണ്ഡവൎമ്മ മഹാരാജാവിനേയും സ്തുതിക്കുന്നു.

പ്രത്യക്ഷദേവത—കാണാവുന്ന ദൈവം.

അലിഞ്ഞീടുന്നു—ഭക്തികൊണ്ടു് ആൎദ്രമായിത്തീരുന്നു.

സൎവ്വദേവന്മാരാലും സന്തോഷപൂൎവ്വം അനുഗ്രഹിക്കപ്പെടുന്ന എന്റെ മനസ്സിലുള്ള വികാരം എത്രയെന്നു വിചാരിച്ചുനോക്കുക. എനിക്കു വലുതായ ആനന്ദം ഉണ്ടാകുന്നു എന്നൎത്ഥം.

ഗുൎവി—വലുതായ. 'ഗുരു' ശബ്ദത്തിന്റെ സ്ത്രീലിംഗം. 'ഭക്തി' ശബ്ദം സ്ത്രീലിംഗമാകയാൽ സംസ്കൃതത്തെ അനുസരിച്ചു് ഈ പൊരുത്തം വരുത്തിയിരിക്കുന്നു.

വലുതായിരിക്കുന്ന ഭക്തിയെ അതിനു് അൎഹമായ ഒരു സ്ഥാനത്തിൽ ഉറപ്പിച്ചിരിക്കുന്ന എനിക്കു ഗുരുവിന്റെ അനുഗ്രഹത്താൽ കവിത തോന്നുന്നു.

വഞ്ചനമനുജൻ—വ്യാജമനുഷ്യൻ. അന്നത്തെ തിരുവിതാംകൂർ മഹാരാജാവു് മഹാവിഷ്ണുവിന്റെ ഒരു അവതാരമെന്നാണു കവി സങ്കല്പിക്കുന്നതു്.

വഞ്ചിക—ദ്രവ്യം ശേഖരിച്ചുവയ്ക്കുന്നതിനുള്ള പെട്ടി. മഹാരാജാവിന്റെ കൃപ അപൂൎവ്വലഭ്യമായ ഒരു ധനമാണല്ലോ.

വേദശാസ്ത്രപുരാണേതിഹാസകാവ്യനാടകാദി-
വേദികളായിരിക്കുന്ന കവികളുടെ
മേദുരങ്ങളായ ഗദ്യപദ്യങ്ങളെ ശ്രവിക്കുന്ന
മേദിനീന്ദ്രനഞ്ജനോടാജ്ഞാപിച്ചതോർപ്പു
വാനവർക്കു നിറവോളമമൃതമർപ്പിച്ച ഭഗ-
വാനു കുചേലകുചിപിടകമെന്നോണം
വാണീഗുണംകൊണ്ടാരെയും പ്രീണിപ്പിക്കുംവഞ്ചിവഞ്ചി-
പാണിക്കെൻ പാട്ടിമ്പമാവാനടിതൊഴുന്നേൻ.
ബന്ധംവന്ന കുചേലോദന്തത്തെത്തന്നെ പാട്ടായിട്ടു
ബന്ധിപ്പേനതിന്നിനിയും സംഗതി വരും.
ബന്ധുരതിരുവനന്തപുരത്തെയും ഭക്തജന-
ബന്ധുവായ പത്മനാഭനേയും തൊഴുന്നേൻ.

---

വേദങ്ങൾ: ഋക്, യജുസ്സ്, സാമം, അഥർവ്വം.

ശാസ്ത്രങ്ങൾ: ശിക്ഷ, കല്പം, വ്യാകരണം, നിരുക്തം, ജ്യോതിഷം, ഛന്ദസ്സ് ഇവയെ വേദങ്ങളുടെ അംഗങ്ങളെന്നു പറയുന്നു.

ഇതിഹാസം: ഭാരതവും രാമായണവുംപോലെ പൂർവ്വചരിത്രങ്ങളെ പറയുന്ന ഗ്രന്ഥങ്ങൾ.

നാടകാദിവേദികൾ—നാടകം മുതലായവയെ അറിഞ്ഞിരിക്കുന്നവർ.

മേദുരങ്ങൾ—വളരെയുള്ള, അസംഖ്യം.

ആജ്ഞാപിച്ചതോർപ്പു—കല്പിച്ചതു വിചാരിച്ചാൽ എന്തത്ഭുതമായിരിക്കുന്നു.

ഈ വരികളിൽ കവി വളരെ സരസമായവിധത്തിൽ ഒരു ഉപമാരൂപേണ തന്റെ കാവ്യത്തിന്റെ കഥയെ അവതരിപ്പിക്കുന്നു.

പാലാഴിയിൽനിന്നുണ്ടായ അമൃതത്തെ ദേവന്മാർക്കു വിളമ്പിക്കൊടുത്തതു മഹാവിഷ്ണുവായിരുന്നു.

കുചിപിടകം—കുത്സിതമായ (ചീത്ത) ചിപിടകം (അവൽ)

പ്രീണിപ്പിക്കും—സന്തോഷിപ്പിക്കുന്ന, തൃപ്തിപ്പെടുത്തുന്ന.

ബന്ധംവന്ന—സംഗതിവശാൽ പറയുന്നതിനിടയായ.

യാനം ദൂരത്തിങ്കലെളുതല്ലെന്നിരിക്കിലും മമ
സ്യാനന്ദൂരത്തിങ്കലോളം ചെന്നീടുവാനും,
ആനന്ദരൂപിയാമനന്തശായിയെ ദർശിപ്പാനും-
മാനന്ദഗോപകുമാരൻ കൃപചെയ്യേണം.
കഷ്ടമായ കലിയുഗകാലവും കലികളായ
ദുഷ്ടരും മുഴക്കമൂലമനന്തപുരം
പ്ളുഷ്ടമായിപ്പോകകൊണ്ടും, പുണ്യശീലന്മാരായുള്ള
ശിഷ്ടന്മാർക്കു പുലർച്ചയില്ലാത്തതുകൊണ്ടും,
നവമവതാരമൊന്നുകൂടി വേണ്ടിവന്നു നൂനം
നരകാരിക്കൻപതിററാണ്ടിനിപ്പുറത്തു്.
നവമായിട്ടോരോരാശ്ചര്യം നാളുതോറും
നരലോകേ കണ്ടും കേട്ടും വരുന്നീലയോ?
സ്വാമിദ്രോഹികടെ വംശവിച്ഛേദം വരുത്തിയതും
സ്വാമിത്രമന്നവന്മാരെ ദ്രവിപ്പിച്ചതും,

---

കഥാവിഷയത്തെ ഇങ്ങനെ പ്രസ്താവിച്ചതിൻെറശേഷം കവി മാർത്താണ്ഡവർമ്മമഹാരാജാവിൻെറ പ്രതാപത്തെയും തിരുവനന്തപുരം പട്ടണത്തിൻെറ ശില്പവൈചിത്ര്യത്തെയും വർണ്ണിക്കാൻ തുടങ്ങുന്നു.

ദൂരെയാനം–ദൂരെയാത്ര, ദൂരെസഞ്ചാരം. എളുതല്ലെന്നിരിക്കിലും–വളരെ പ്രയാസമായിരിക്കുന്നുവെങ്കിലും.

*സ്യാനന്ദൂരം–തിരുവനന്തപുരം.* കലികൾ–പാപികൾ.

പ്ളുഷ്ടം–ദഗ്ദ്ധം, നശിച്ചതു്.

ശിഷ്ടന്മാർ–സജ്ജനങ്ങൾ.

പുലർച്ച–അഭിവൃദ്ധി, രക്ഷ.

ദുഷ്ടന്മാർ വർദ്ധിക്കകൊണ്ടും അനന്തപുരം ക്ഷയിക്കകൊണ്ടും, മഹാവിഷ്ണു മാർത്താണ്ഡവർമ്മമഹാരാജാവായി അവതരിച്ചു എന്നഭിപ്രായം.

സ്വാമിദ്രോഹികൾ–അതായതു്, എട്ടുവീട്ടിൽ പിള്ളമാർ മുതലായ ശത്രുക്കൾ.

സ്വാമിത്രമന്നവന്മാർ–തൻെറ അമിത്രന്മാരായ മന്നവന്മാർ; അമിത്രന്മാർ–ശത്രുക്കൾ.

## കുചേലവൃത്തം

ഭൂമിയിങ്കലാരും സാധിക്കാത്ത കാര്യം പലക്കൂട്ടം
ഭൂമാവുകൊണ്ടു സാധിച്ചു സമർപ്പിച്ചതും,
കോട്ടപ്പടി പലതുറപ്പിച്ചു നന്നായൊരേടത്തും
കോട്ടംകൂടാതെ കണ്ടുത്സാഹിച്ചു ചെഞ്ചെമ്മെ
നാട്ടിനെ നന്നാക്കിയതുമോർത്താലങ്ങു ജയസ്തംഭം
നാട്ടുമീ നവാവതാരമെന്നു തോന്നുന്നു.
കാർത്തവീര്യൻ കഴിച്ചോണം ഭദ്രദീപപ്രതിഷ്ഠയും
കാശീരാമസ്വാമിപ്രതിഷ്ഠയും കഴിച്ചു.
മാർത്താണ്ഡമഹീപതീന്ദ്രൻ വെറുതെയോ ജയിക്കുന്നു!
മാലോകരേ! മന്നരായാലീവണ്ണം വേണ്ടു.
അന്നവസ്ത്രാഭരണാദിവർഷമർത്ഥികളിലിന്നും
മന്നവരിലാരാനേവം ചെയ്തീടുന്നുണ്ടോ?
അന്യായം ചെയ്യുന്നവനേ ദണ്ഡമനുഭവിക്കേണ്ടു
മന്യേ മനോദോഷം മഹാരാട്ടിനില്ലൊട്ടും.

---

ഭൂമാവ്—പ്രഭാവം, വലിപ്പം.

ജയസ്തംഭം നാട്ടും—വലുതായ ജയങ്ങളെ സമ്പാദിക്കും.

'നാട്ടിനെ നന്നാക്കിയതും' എന്നിടത്തു പാഠഭേദം:

'നാട്ടിനെ നന്നാക്കിയതുമോർത്താലെങ്ങും ജയസ്തംഭം.'

ഭദ്രദീപം എന്ന വൈദികക്രിയ ആദ്യം ദത്താത്രേയമഹർഷിയുടെ ഉപദേശപ്രകാരം കാർത്തവീര്യനാൽ നടത്തപ്പെട്ടതായി പറയുന്നു. ഈ ക്രിയ തിരുവനന്തപുരത്തു മതിലകത്ത് ആണ്ടിൽ മിഥുനം, ധനു ഈ മാസങ്ങളിലായി രണ്ടുപ്രാവശ്യം നടത്തിവരുന്നു. ഇത് ഏഴുദിവസത്തേയ്ക്കുള്ള ക്രിയയാകുന്നു. കർക്കടകശ്ശീവേലിയും മകരശ്ശീവേലിയും ഈ ക്രിയയുടെ അവസാനദിനങ്ങളിലാകുന്നു.

'മാർത്താണ്ഡമഹീപതീന്ദ്രൻ' എന്നിടത്തു പാഠഭേദം:

'മാർത്താണ്ഡമഹീമഹേന്ദ്രൻ വെറുതെയോ ജയിക്കുന്നു.'

മന്യേ—(ഞാൻ) വിചാരിക്കുന്നു.

ചൊൽക്കൊണ്ട പണിപ്രകാരം ചൊല്ലുകെളുതല്ലാരാലു-
മിക്കണ്ട പാരിലീവണ്ണമില്ലിപ്പോഴെങ്ങും.
ഉൽക്കണ്ഠമായുടനനന്തപുരശില്പവും കേട്ടാൽ
ഉൽക്കണ്ഠയും കാണാഞ്ഞുണ്ടാം കരളിലാക്കും.
ഒററക്കല്ലിങ്ങോടിവന്നു മുഖമണ്ഡപം ഭവിച്ചു
മററൊന്നിതിൽപരം മനക്കാമ്പഞ്ഞുകൊണ്ടാമോ?
കുററമററതിരുക്കാപ്പുമകത്തെമുററവും തിരു-
മുററത്തുള്ള മണ്ഡപവു,മമ്പലം നാലും.
ചുററിനകത്തും പുറത്തും ബലിശിലകളും, വെണ്മ-
പെററ വേദികയും, പൊന്നിൻകൊടിമരവും
അററത്തിങ്കലന്തരീക്ഷം പൊക്കിക്കളഞ്ഞാത്മപീഠം
പററിയോരു പക്ഷിരാജപരിഷ്കാരവും,

---

ഉൽക്കണ്ഠമായി—വളരെ താൽപര്യത്തോടെ.

ഉൽക്കണ്ഠ—വ്യസനം.

തിരുവനന്തപുരംപട്ടണത്തിൻെറ പണിവിശേഷങ്ങളെ വളരെ താൽപര്യത്തോടെ കേൾക്കുന്ന എല്ലാവക്കും അതിനെ കാണാഞ്ഞിട്ടു മനസ്സിൽ വളരെ വ്യസനം തോന്നും.

മഹാരാജാവിൻെറ ആജ്ഞാബലംകൊണ്ടു് ഒററക്കല്ലു് ഓടിവന്നു ശ്രീകോവിലിൻെറ മുമ്പിൽ മണ്ഡപമായിക്കിടന്നു; ഇതിലേയ്ക്കുവേണ്ട കല്ലു് അത്ര നിഷ്പ്രയാസമായി കൊണ്ടുവന്നു എന്നത്ഥം.

തിരുക്കാപ്പു്—ഇവിടെ 'തിരു' ബഹുമാനസൂചകമായ പദം. കാപ്പു്—കെട്ടിയടയ്ക്കപ്പെട്ടിട്ടുള്ള ഒരു സ്ഥലം. തിരുക്കാപ്പു് എന്നു പ്രയോഗിച്ചിട്ടുള്ളതു് ക്ഷേത്രത്തിൻെറ മുററത്തെ ഉദ്ദേശിച്ചായിരിക്കാം. തിരുമുററത്തുള്ള മണ്ഡപം—ശ്രീകോവിലിൻെറ മുൻഭാഗത്തുള്ള മണ്ഡപം.

ബലിശിലകൾ—ബലിക്കല്ലുകൾ.

വെണ്മപെററവേദിക—വളരെ വൃത്തിയാക്കിയിട്ടുള്ള വേദിക അല്ലെങ്കിൽ നിലം (തറ.)

പററിയ—സ്വീകരിച്ച.

ഇന്ദ്രനീലശിലയാ നിർമ്മിതമാം ശീവേലിപ്പന്തൽ,
ഇന്ദ്രിയങ്ങൾക്കാനന്ദമാമങ്കണങ്ങളും,
ചന്ദ്രശാലാശതങ്ങളും, ചാരുതരഹർമ്മ്യങ്ങളും,
ചന്ദ്രികാചർച്ചിതങ്ങളാം പ്രാസാദങ്ങളും,
ഗോപുരം നാലും വളന്ന വാമനന്റെ വട്ടമേറും
നൂപുരംപോലെ വിളങ്ങും പൊൻപ്രാകാരവും,
ദീപിക്കുന്ന ദിവ്യരത്നമയം, ചൊല്ലപ്പെട്ടതെല്ലാം,
പാപിട്ടക്കുകൾക്കേ കല്ലുംമരവുമാവൂ
ഭുവിഭവിച്ചിട്ടനന്തതല്ലേ ശയിക്കുമാനന്ദ-
ശ്രുപിയാം പത്മനാഭന്റെ പുരി, സഹസ്രം

---

അന്തരീക്ഷത്തിൽ തൊട്ടുന്നതായ കൊടിമരത്തിന്റെ അഗ്രത്തിൽനിന്നു് അന്തരീക്ഷത്തെ പൊക്കിക്കളഞ്ഞു തന്റെ സ്ഥാനത്തെ സ്വീകരിച്ച ഗരുഡന്റെ ഭംഗി, കൊടിമരത്തിന്റെ മുകളിൽ വെച്ചിട്ടുള്ള ഗരുഡപ്രതിമയെ ഉദ്ദേശിച്ചു പറയുന്നതു്.

ചന്ദ്രശാലാശതങ്ങൾ—അസംഖ്യം മാളികകൾ.

ചന്ദ്രികാചർച്ചിതങ്ങൾ—ചന്ദ്രികയാൽ ചർച്ചിതങ്ങൾ.

ചർച്ചിതങ്ങൾ—തേയ്ക്കപ്പെട്ടവ, വ്യാപ്തങ്ങൾ.

നൂപുരം—കാൽച്ചിലമ്പു്. പ്രാകാരം—കോട്ടമതിൽ.

ഗോപുരം...രത്നമയം—ഉന്നതങ്ങളായ നാലു ഗോപുരങ്ങളോടുകൂടിയതും, ത്രിലോകിയെ മൂന്നടിയായളക്കാൻതക്കവണ്ണം വളന്ന വാമനന്റെ കാൽച്ചിലമ്പുകളോ എന്നു തോന്നുന്നതും സ്വർണ്ണനിർമ്മിതവും ദിവ്യരത്നങ്ങൾകൊണ്ടു് അലംകൃതവുമായ കോട്ടമതിൽ ശോഭിക്കുന്നു.

ചൊല്ല...മരവുമാവൂ—പാപികളുടെ കണ്ണുകൾക്കുമാത്രമേ മേൽപ്പറയപ്പെട്ടതെല്ലാം കല്ലും മരവുംകൊണ്ടു പണിചെയ്യിട്ടുള്ളതെന്നു തോന്നുകയുള്ളു.

ഭുവിഭവിച്ചിട്ടു്—ഭൂമിയിൽ അവതരിച്ചിട്ടു്.

സ്ശ്രുപികൾ—താഴികക്കുടങ്ങൾ.

ഭാസാ—ഭാസോടു(ശോഭയോടു)കൂടി.

സ്തൂപികളെക്കൊണ്ടാകാശം തുളയ്ക്കുന്നാഭാസാ, വിശ്വം
വ്യാപിക്കുന്ന വിശാലത പുകഴ്ത്തിക്കൂടാ.
വാടകളുമെല്ലാനാളും വസന്തശ്രീ വിളയാടും
വാടികളും, വണ്ടേറും പൂങ്കാവുകളുടെ
വാടകളും വാപികൂപതടാകാദികളും ചുററും
വീടുകളും മഠങ്ങളും വിളങ്ങീടുന്നു.
അത്രയല്ലരികത്തമരാവതിയെക്കാട്ടിലതി-
ചിത്രമായ വഞ്ചിരാജരാജധാനിയും
പത്രിവാഹനൻെറ പുരിപെററിട്ടു പിറന്നുണ്ടായ
പുത്രിയെന്നപോലെ പരിലസിച്ചീടുന്നു.
ഭൂലോകവൈകുണ്ഠലോകഭൂതാനന്തപുരത്തിങ്ക-
ലാലോകിക്കപ്പെട്ടുമഖിലാണ്ഡങ്ങളുടെ
മൂലകന്ദത്തിൻെറ ജന്മകർമ്മങ്ങൾക്കില്ലന്തം; കർമ്മ-
ജാലങ്ങളിലിന്നൊരുകർമ്മവും ചൊല്ലാം.

---

വിശ്വം...കൂടാ—(പത്മനാഭൻെറ പുരി) ലോകംമുഴുവൻ തൻെറ തേജസ്സുകൊണ്ടു ശോഭിപ്പിക്കുന്നതു് എത്രമാത്രമെന്നു വർണ്ണിപ്പാൻ പ്രയാസം.

വാടികൾ—ഉദ്യാനങ്ങൾ.

പത്രിവാഹനൻ—വിഷ്ണു.

വഞ്ചിരാജരാജധാനി വൈകുണ്ഠലോകം പെററുണ്ടായ പുത്രിയെന്നവണ്ണം ശോഭിക്കുന്നു.

ഭൂലോക...പുരത്തിങ്കൽ—ഭൂലോകത്തിനു വൈകുണ്ഠലോകഭൂതമായിരിക്കുന്ന അനന്തപുരത്തിൽ.

വൈകുണ്ഠലോകഭൂതം— വൈകുണ്ഠമായിത്തീൎന്നിരിക്കുന്നതു്, വൈകുണ്ഠംപോലെയിരിക്കുന്നതു്.

മൂലകന്ദം—കാരണഭൂതമായ കിഴങ്ങു്.

(അനന്തപുരത്തിങ്കൽ കാണപ്പെടുന്നവനും, സർവ്വലോകങ്ങളുടേയും ആദിഭൂതനുമായ മഹാവിഷ്ണുവിൻെറ അവതാരങ്ങൾക്കും കർമ്മ

എങ്കിലെല്ലാവരും കേട്ടുകൊള്ളു തിരുമനസ്സിന്നും
എങ്കലുള്ള പരമാത്ഥം പാട്ടുകൊണ്ടുണ്ടാം.
പങ്കജനാഭാവതാരം പത്തിലുമാധിക്യമേറും
പങ്കഹരനായ കൃഷ്ണനെന്നറിഞ്ഞാലും.
മത്സ്യകച്ഛപാദികളി,ലെഴും വ്യാജാൽ ബലിയോടു
മത്സരിച്ചു വടു തുലോം വലുതുപോലും,
മത്സ്വാമി രാമപുരത്തു ഭഗവാനാം ഗോവിന്ദനും
ചിത്സ്വരൂപം പരബ്രഹ്മം മുഴുവൻതന്നെ;
മായാമോഹമേറും മൂന്നു രാമന്മാൎക്കും കൃഷ്ണസംജ്ഞ-
മായാമുഴുബ്രഹ്മത്തിന്നും മറുമൂൎത്തിക്കും.
ആയതൊട്ടുമല്ല, മൂലമൂൎത്തിയിലും ശൗരിക്കേറും
ആയതുപിത്രധികനാം പുത്രനെന്നോണം

ങ്ങൾക്കും സംഖ്യയില്ല. അങ്ങനെയുള്ള കൎമ്മജാലങ്ങളിൽ ഒരു കൎമ്മത്തെ ഇവിടെ പറയാം.)

ആധിക്യം—ഉൽക്കർഷം.

എഴും വ്യാജാൽ ബലിയോടു മത്സരിച്ച വടു മത്സ്യകച്ഛപാദികളിൽ തുലോം വലുതുപോലും—വലുതായ വ്യാജംകൊണ്ടു ബലിയെ തോല്പിച്ച വാമനൻ മത്സ്യകച്ഛപാവതാരങ്ങളേക്കാൾ ഉൽക്കർഷം ഏറിയ അവതാരമാകുന്നു.

മത്സ്വാമി...തന്നെ—കവിതന്നെ എഴുതിയതാണെങ്കിലും മുമ്പും പിമ്പുമുള്ള വരികളോടു ശരിയായിച്ചേൎത്തു് അൎത്ഥം പറയുവാൻ വിഷമമാണു്.

മായാമോഹം—മായകൊണ്ടു മോഹിപ്പിക്കാനുള്ള സാമൎത്ഥ്യം.

മൂന്നു രാമന്മാർ—പരശുരാമൻ, രഘുരാമൻ, ബലരാമൻ.

കൃഷ്ണ...ബ്രഹ്മത്തിന്നും—കൃഷ്ണനെന്നു പേരോടുകൂടിയ പൂൎണ്ണബ്രഹ്മത്തിന്നും സാക്ഷാൽ ബ്രഹ്മസ്വരൂപനായ ശ്രീകൃഷ്ണനും.

മറുമൂൎത്തി—ഇനിവരാനുള്ള മൂൎത്തിയായ കല്ക്കി എന്നായിരിക്കാം.

പിത്രാധികൻ—പിതാവേക്കാൾ ആധിക്യത്തോടു (ഉല്ക്കർഷത്തോടു) കൂടിയവൻ.

ബ്രഹ്മാദികളത്ഥിച്ചിട്ടു പരിപൂണ്ണമായിരിക്കും
ബ്രഹ്മംമുഴുവൻ ദേവകിയുടെ ജഠരം
ജന്മഭൂമിയാക്കീട്ടമ്പാടിയിലെട്ടൊൻപതു വഷം
നന്മയോടെ നാളുതോറും വളന്നീലയോ
ദേവകിയുടെ വയററിൽ പിറന്നപിള്ള നന്ദൻെറ
ജീവനാഥയാകും യശോദയ്ക്കുമാത്മാനം
പാവനാംഗം പത്തുമാസം ചുമന്നു ഞാൻ പെററുണ്ടായ
ഗോപാലനെന്നുറപ്പിച്ച പുതുമയോർപ്പു!
രണ്ടമ്മയും രണ്ടച്ഛൻമൊരുത്തനുണ്ടായിട്ടുണ്ടോ
പണ്ടെങ്ങാനു,മീശ്വരൻെറ കളിയാശ്ചര്യം!
ചെണ്ടകൊട്ടിക്കുമാരെയും, ചതിക്കയില്ലാദ്യനൻപു-
കൊണ്ടു ചിലേടത്തു വേണ്ടിവരും കൈതവം,
പിള്ളയായിട്ടു പിറന്നുവീണപ്പോഴേ തുടങ്ങിയ
കള്ളവിദ്യ ശമ്പരൻെറ ശരമേല്പോളം.

---

മായകൊണ്ടു മോഹിപ്പിക്കുന്നതിനുള്ള സാമത്ഥ്യം മൂന്നു രാമന്മാക്കും ധാരാളം ഉണ്ടു്. പരബ്രഹ്മസ്വരൂപിയായ കൃഷ്ണനും കല്ക്കിക്കും ഈ മായാസാമത്ഥ്യം കാച്ചല്ല ഉള്ളതു്. എന്നാൽ പുത്രനു് അച്ഛനേക്കാരം അധികം സാമത്ഥ്യമുണ്ടാകുന്നതുപോലെ മൂലമൂത്തിയായ വിഷ്ണുവിനേക്കാരം അധികമായ സാമത്ഥ്യം അവതാരമൂത്തിയായ ശ്രീകൃഷ്ണൻ സിദ്ധിച്ചിരിക്കുന്നു.

ആയതു്—മായാമോഹം. ഏറും എന്ന ക്രിയയുടെ കത്താവു്.

ആത്മാനം—ആത്മാവിനെ (തന്നെ). 'ഉറപ്പിച്ചു' എന്ന ക്രിയയുടെ കമ്മം.

പാവനാംഗൻ—ശുദ്ധമായ, നിമ്മലമായ, ശരീരത്തോടുകൂടിയവൻ.

പുതുമ—കൗശലം, നേരമ്പോക്കു്.

ഓർപ്പു—ഓത്തുനോക്കുക. ഓത്താൽ എത്ര ആശ്ചര്യം!

അൻപു്—വാത്സല്യം, കൃപ.

ആശ്രിതന്മാരിലുള്ള വാത്സല്യംനിമിത്തം ചില സന്ദർഭങ്ങളിൽ വ്യാജപ്രവൃത്തികരം ചെയ്യുപോകും.

ഉള്ളുയന്ന് ഭക്തിയോടെ ചിന്തിപ്പോരെ കാത്തുകൊള്ളും
ഉള്ളതുരചെയ്യുന്നേരം പുഞ്ചിരിതൂകും
വീരോദാരത്വവും നല്ല നേരും നടിച്ചെന്നേരവും
ശ്രീരാമൻെറ കൂട്ടിരുന്നാലൊരുകാൎയ്യവും
തീരുന്ന കാലമില്ലിപ്പോളെന്നായിട്ടിരിക്കും കൃഷ്ണൻ
തീരററ കാപട്യംകൊണ്ടു കളിച്ചതെല്ലാം.
മണ്ണു തിന്നു മകനെന്നു കേട്ടിട്ടമ്മ കോപിച്ചപ്പോൾ
ഉണ്ണിക്കൃഷ്ണൻ വാപിളൎന്നിട്ടുലകീരേഴും
കണ്ണിൽകാട്ടി മായകൊണ്ടു മോഹിപ്പിച്ചുന്നേരംതന്നെ
കണ്ണൻ കെട്ടിക്കേറിക്കൊണ്ടു മുലകുടിച്ചു
വെണ്ണകട്ടുതിന്നും വേശ്യമാൎക്കു കൂലിവേലചെയ്തും
വിണ്ണോടൊക്കും വ്രജവീട്ടുതോറും നടന്നു.

---

കള്ളവിദ്യ—കപടപ്രവൃത്തി.

ശബര...ഏറ്റപ്പോൾ—അവതാരകാൎയ്യങ്ങളെ എല്ലാം സാധിച്ച തിൻെറശേഷം ശ്രീകൃഷ്ണൻ സ്വൎഗ്ഗാരോഹണം ചെയ്‌വാൻ നിശ്ച യിച്ച്, ധ്യാനനിരതനായിരിക്കുമ്പോൾ ഒരു ശബരൻ (കാട്ടാളൻ) അദ്ദേഹത്തിൻെറ പാദം കണ്ടു മൃഗശങ്കയാ ഒളിച്ചുനിന്ന് അസ്ത്രം പ്ര യോഗിക്കയും, ഭഗവാൻ കാട്ടാളനു മോക്ഷംകൊടുക്കയും ചെയ്തതായി പറയപ്പെട്ടിരിക്കുന്നു. ഈ ശബരൻ രാമാവതാരത്തിൽ ഭഗവാനാൽ വ്യാജപൂൎവ്വം വധിക്കപ്പെട്ട ബാലിയായിരുന്നു എന്നും പറഞ്ഞു വരുന്നു.

ഉള്ളുയന്ന്—മനസ്സിൽ നിറഞ്ഞ

വീരോദാരത്വം—വീരനായും ഉദാരനായും ഉള്ളവന്റെ സ്വഭാവം.

വീരൻ—ശൂരൻ. ഉദാരൻ—ഔദാൎയ്യമുള്ളവൻ.

തീരാററ—അതിരില്ലാത്ത, വലുതായ.

വിണ്ണോടൊക്കും—ഭഗവാൻെറ അധിവാസത്താൽ സ്വൎഗ്ഗതുല്യ മായിത്തീൎന്ന. വ്രജം—അമ്പാടി.

തൎണ്ണകതസ്കരംകൊണ്ടു നാന്മുഖനെക്കരയിച്ചു
വൎണ്ണിപ്പാനിന്നിതിൽപ്പരമുണ്ടോ വൈഭവം?
കുന്നെടുത്തു കുടയാക്കീട്ടേഴഹോരാത്രംമുഴവൻ
നിന്നു കൃത്തിക്കൃഷ്ണൻ നിജ പശുപശുപാൻ
ഒന്നൊഴിയാതെ പാലിച്ചു, കല്പാന്തമേഘങ്ങളിന്ദ്രൻ
ചൊന്നവണ്ണം വർഷിച്ചവരൊതുങ്ങി വാങ്ങി.
"എന്നേക്കുമെൻ ഗൎവ്വംവെച്ചു, വട്ടംവഴക്കൊല്ല കൃഷ്ണ!
കൊന്നേക്കൊല്ല ഭഗവാനെ! ഭജേ ഭവന്തം"
എന്നീവണ്ണമാവലാതി പറവൃത്തംചെയ്തു വജ്രി
ഖിന്നവണ്ണങ്ങേീട്ടു വീണു നമസ്കരിച്ചു
കണ്ടാലെത്രയും നന്നായിട്ടെണ്ണമററിട്ടാമ്പാടിയി-
ലുണ്ടായിരുന്നൊരു ഗോപിമാരിലുണ്ണിയാം
തണ്ടാരമ്പമ്പിതാവിനെത്തേണ്ടിച്ചെന്നു പുണരാതെ
രണ്ടോ നാലോ നാരിമാരുണ്ടായിരിക്കിലാം
പാട്ടിലിന്നിക്കഥയൊട്ടും പറയാതെകണ്ടൊഴിച്ചാൽ
പാപവും ഗോപസ്ത്രീകടെ ശാപവുമുണ്ടാം.
പാട്ടിലുള്ള കുചവിദ്യകൊണ്ടു പരമാത്മാവിന്റെ
പാദംപ്രാപിച്ചുക്രട്ടത്തെ മറന്നൊന്നാമോ?

---

തൎണ്ണകതസ്കരം—തൎണ്ണകങ്ങളുടെ (കന്നുകുട്ടികളുടെ) തസ്കരം—മോഷണം.

നിജപശുപശുപാൻ—തന്റെ പശുക്കളേയും പശുപന്മാരെ(ഗോപാലന്മാരെ)യും. അടുത്തവരിയിൽ 'പാലിച്ചു' എന്നതിന്റെ കൎമ്മം.

കല്പാന്തമേഘങ്ങാം—പ്രളയകാലത്തിൽ വൎഷിക്കുന്ന മേഘങ്ങാം.

വട്ടം വഴക്കൊല്ലാ—സങ്കടപ്പെടുത്തരുതേ.

'വഴക്കുക' 'വഴതുക' എന്നതിന്റെ പ്രയോജകപ്രകൃതി. കൊന്നേക്കൊല്ല—കൊന്നേക്കരുതേ, കൊല്ലുകയുംകൂടി ചെയ്യരുതേ.

ത്രിവിക്രമൻ മധുരയ്ക്കു ചെല്ലുന്നോരമഗതിയാം
ത്രിവക്രയേക്കണ്ടു ക്രന്നം നിവിത്തുവേഗാൽ
അവക്രയാക്കിയെന്നല്ല മാറത്തേമങ്കയെക്കാളു-
മവളംക്കഴകേററിവച്ചതെന്തെന്നിരിപ്പൂ!
കംസനേ മഞ്ചത്തീന്നന്തിക്കാതംവഴിദ്ദൂരത്തിട്ടു
ഹിംസിച്ചിട്ടും വൈരമൊട്ടുഞ്ഞാഞ്ഞിട്ടൊട്ടുക്കം
സംസത്തിങ്കലിട്ടിഴച്ചു, സവ്വസാക്ഷിയായിരിക്കും
പുംസാം ഭക്തിചെയ്യാലില്ല കൃപയ്ക്കു മാററം.
മാതുലനെക്കൊന്നവൻെറതാതനെ നാട്ടുവാഴിച്ചു
മാതാപിതാക്കന്മാരേയുമഴിച്ചുവിട്ടു.
മാധവനുഗ്രസേനൻെറ ഭൃത്യനെന്ന ഭാവം ഭക്ത-
ബാന്ധവനതമ്മാവനെ മറപ്പാൻ മൂലം
അന്തകനെ ജയിച്ചിട്ടു പത്തപുത്രനെക്കൊണ്ടന്നു
സന്തോഷിപ്പിച്ചിട്ടു സാന്ദീപനിക്കു വെമ്മെ

---

ത്രിവക്ര—മൂന്നുവളവുള്ളവൾ.

മാറത്തേമങ്ക-മഹാവിഷ്ണുവിൻെറ മാറിൽ വസിക്കുന്ന ലക്ഷ്മീദേവി.

കംസൻെറ കുറിക്കൂട്ടുണ്ടാക്കുന്ന ഒരു കൂനിയെ ശ്രീകൃഷ്ണൻ അവളുടെ അംഗവൈകല്യം തീത്തയച്ചു എന്നുള്ള കഥ.

സംസത്തിങ്കൽ—സഭയിൽ.

സവ്വസാക്ഷി...മററം—ഭക്തിയോടെ ഭജിക്കുന്നവരിൽ സവ്വസാക്ഷിയായ പുരുഷനു (ശ്രീകൃഷ്ണനു) അളവില്ലാത്ത കരുണയും ഉണ്ടു. പുംസാം എന്നതു പൂജകബഹുവചനം. കംസനിൽ തോന്നിയ വൈരംപോലെ ഭക്തന്മാരിൽ കൃപയും ഉണ്ടെന്നത്ഥം.

അവൻെറ (മാതുലൻെറ) താതനെ—ഉഗ്രസേനനെ.

മാതാപിതാക്കന്മാർ—വസുദേവനും ദേവകിയും. കംസൻ ഇവരെ ബന്ധനത്തിലാക്കിയിരുന്നു.

ഭക്തബന്ധുവായ മാധവൻ ഉഗ്രസേനൻെറ ഭൃത്യഭാവം വഹിച്ചതു ഉഗ്രസേനനു പുത്രമരണത്താലുള്ള ദുഃഖത്തെ പരിഹരിക്കുന്നതിനായിരുന്നു.

ചെന്താമരക്കണ്ണൻ ഗുരുദക്ഷിണചെയ്തതാക്കാനും
ചിന്തിക്കാവുന്ന കാര്യമോ നിരുപിച്ചാലും
പതിനെട്ടുവട്ടം ജരാസന്ധനോടു പടവെട്ടി
പടിഞ്ഞാറെജ്ജലധിയിൽ പാളയംകെട്ടി
പതിനായിരത്തെട്ടു പതിവ്രതമാരെ വേട്ടു,
പരനിതൊക്കെയും പാരിൽപരക്കെക്കേട്ടു.
ബാണരണത്തിങ്കൽ കൃഷ്ണൻ പ്രമഥന്മാരെയും പുഷ്പ-
ബാണപുരാന്തകനാകും ഭഗവാനേയും
ബാണങ്ങളെക്കൊണ്ടു ജയിച്ചതും ബാല്യ കഴിഞ്ഞൊരു
വാണീജാനിജയത്തേക്കാളതികഠിനം.
ധർമ്മപുത്രനുടെ കാര്യക്കാരനോ കാരണമർത്ത്യൻ
ധർമ്മദൈവമോ ദൂതനോ ഞാനറിഞ്ഞില്ല.

---

ജരാസന്ധൻ—മഗധരാജാവായ ഇദ്ദേഹം കംസന്റെ ശ്വശുരനായിരുന്നു. കംസവധാനന്തരം ജരാസന്ധനും കൃഷ്ണനുമായുള്ള യുദ്ധം ഭാഗവതത്തിൽ നോക്കുക.

പരൻ എന്നതു്, വെട്ടി, കെട്ടി, വേട്ടു് ഈ ക്രിയകളുടെ കർത്താവു്. ഇതൊക്കെയും... കേട്ടു—ഈ കഥകൾ ലോകമെങ്ങും പ്രസിദ്ധമായിത്തീർന്നു.

പുഷ്പബാണപുരാന്തകൻ—കാമന്റെയും ത്രിപുരന്മാരുടെയും അന്തകൻ, ശിവൻ,

വാണീജാനി—വാണി(സരസ്വതി)യാകുന്ന ജായയോടുകൂടിയവൻ, ബ്രഹ്മാവു്. വത്സസ്തേയത്തിൽ ബ്രഹ്മാവിനെ ജയിച്ചതിനേക്കാൾ കഠിനം.

കാര്യക്കാരനോ— ധർമ്മപുത്രന്റെ കാര്യാലോചനകളിലെല്ലാം മുമ്പിട്ടുനില്ക്കുന്നതിനാൽ.

ധർമ്മദൈവമോ—ധർമ്മപുത്രൻ ഭക്തിപൂർവ്വം സേവിക്കുന്നതിനാൽ.

ദൂതനോ—ദുര്യോധനനോടു് അർദ്ധരാജ്യം അപേക്ഷിക്കാൻ പോകുന്നതിനാൽ.

സഖിയോ—യുദ്ധം തുടങ്ങുന്നതുവരെയുള്ള ഇരിപ്പുകൊണ്ടു്.

ഗുരുഭൂതനോ— യുദ്ധാരംഭത്തിൽ ഭഗവൽഗീത ഉപദേശിക്കുന്നതിനാൽ.

സന്മതിയാമർജ്ജുനൻെറ സഖിയോ സൂതനോ പര-
ചിന്മയൻ ഗുരുഭൃതനോ ഞാനറിഞ്ഞില്ല.
സുരാസുരനരന്മാരെജ്ജയിച്ച സവ്യസാചിയെ
ജരാനരജിതനായ നദീതനയൻ
ശരപരവശനാക്കി പോരിലപ്പോഴപ്പോളൊരു
ചരാചരപ്രപഞ്ചാനാം പതി കോപിച്ചു്,
കമ്മട്ടമല്ലീവൃദ്ധൻെറ കളിയെന്നിട്ടു കയറും
ചമ്മട്ടിയും വച്ചിട്ടനായുധത്വം സത്യം
കൈവിട്ടും കളഞ്ഞു ചക്രമെടുപ്പുതും ചെയ്തുരാജ-
ക്കൺവെട്ടത്തിറങ്ങി ദേവവ്രതൻെറ നേരേ.
വില്ലുംവച്ചു തൃക്കൈവിളയാടിവേണമടിയനെ
കൊല്ലുവാനെന്നർത്ഥിച്ചിട്ടഞ്ജലിയുംചെയ്തു്

---

ജരാനരജിതൻ–ജരകൊണ്ടും നരകൊണ്ടും പീഡിതൻ; മഹാവൃദ്ധൻ.

നദീതനയൻ–ഗംഗയുടെ പുത്രൻ, ഭീഷ്മർ.

അപ്പോഴപ്പോഠ–അപ്പോഴെല്ലാം. ഭീഷ്മർ യുദ്ധത്തിൽ അർജ്ജുനനെ രണ്ടുമൂന്നുപ്രാവശ്യം വിഷമിപ്പിച്ചതായി ഭീഷ്മപർവ്വത്തിൽ പറയുന്നു.

'ശരപരവശനാക്കി...' എന്നിടത്തു പാഠഭേദം:

'ശരപരവശനാക്കി പോരിലപ്പോഴപ്പോഴെല്ലാം.'

ചരാ...പതി–ശ്രീകൃഷ്ണൻ.

കമ്മട്ടം–നേരമ്പോക്കു്. എന്നിട്ടു–എന്നു വിചാരിച്ചു.

അനായുധത്വം–അനായുധൻെറ അവസ്ഥ.

അനായുധൻ–ആയുധമില്ലാത്തവൻ. ഭാരതയുദ്ധത്തിൽ താൻ ആയുധമെടുക്കയില്ലെന്നു ഭഗവാൻ അർജ്ജുനൻേറയും ദുര്യോധനൻേറയും മുൻപിൽവച്ചു പറഞ്ഞിരുന്നു.

കൺവെട്ടത്തു്–മുമ്പിൽ.

അഭിമന്യു വധിക്കപ്പെട്ടശേഷം അർജ്ജുനൻെറ സത്യത്തെ ഭഗവാൻ പാലിച്ചു.

വല്ലഭനാം ഭീഷ്മരരികത്തുവന്നു, വാസുദേവൻ
വല്ലാതെയായിട്ടു വാങ്ങീ പലവട്ടവും.
ദ്രോണരന്നേ ഭഗദത്തനയച്ച നാരായണാസ്ത്രം
ചാണൂരാരി തേരിൽനിന്നു ചാടിച്ചെന്നേററു;
കാണപ്പെട്ടു മാറിലതു മാലയായിട്ടെല്ലാരാലും,
പ്രാണഹാനിവരാതെ ജിഷ്ണുവും ജീവിച്ചു.
അഞ്ചാറു നാഴികപ്പകലുള്ളപ്പോഴാദിത്യബിംബം
അഞ്ചാതെ തൃച്ചക്രംകൊണ്ടു മറച്ചു കൃഷ്ണൻ
വഞ്ചിച്ചു ജയദ്രഥനെ വധിപ്പിക്കകൊണ്ടർജ്ജുനൻ
വഞ്ചെന്തീയിൽ ചാടിച്ചാമ്പലാകാഞ്ഞുപോലും
ഗാണ്ഡീവശരക്കൂടംതീർത്തിന്ദ്രന്റെ വർഷം തടുത്തു
ഖാണ്ഡവത്തെക്കൊണ്ടഗ്നിക്കു വിശപ്പുതീർത്ത
പാണ്ഡവനവനെ വഹ്നി തിന്നുമെങ്കിൽ ഭഗവാനാം
താണ്ഡവപ്രിയന്റെ തൃക്കണ്ണൻപു കോലുമോ?

---

ജയദ്രഥൻ—സിന്ധുരാജാവു്. കൗരവന്മാരുടെ ഉടപ്പിറന്നവളായ ദുശ്ശളയുടെ ഭർത്താവു്.

ഗാണ്ഡീവം—ഇതു ഖാണ്ഡവദാഹത്തിങ്കൽ അർജ്ജുനനു് അഗ്നി കൊടുത്ത വില്ലാകുന്നു.

പാണ്ഡവനവനെ—പാണ്ഡവനെ. ഇതു് ഇപ്പോഴം സാധാരണമല്ലാത്ത ഒരു പഴയ പ്രയോഗമാകുന്നു.

താണ്ഡവപ്രിയൻ—നടനത്തിൽ രസമുള്ളവൻ, ശിവൻ. അൻപു കോലുമോ—ദയയെ വഹിക്കുമോ?

ഖാണ്ഡവദാഹത്തിൽ തന്നെ സഹായിച്ച അർജ്ജുനനെ അഗ്നി ദഹിപ്പിക്കുമെന്നുള്ളതു സംഭവ്യമാണെങ്കിൽ കൈതവകിരാതനായ ശിവൻ തന്റെ നെററിയിലുള്ള അഗ്നിമയമായ കണ്ണിനെ തുറിച്ചു മിഴിച്ചു പലപ്രാവശ്യവും അർജ്ജുനന്റെനേക്കു നോക്കിയപ്പോഴും അഗ്നി അർജ്ജുനനെ ദഹിപ്പിക്കാതിരിക്കുമോ? അർജ്ജുനനു് അഗ്നിപീഡയുണ്ടാകയില്ലെന്നു് ഇതിനാൽ നിശ്ചയിക്കാമെന്നു് ആശയം.

പാൎത്ഥനഗ്നിപ്രവേശം പ്രതിജ്ഞചെയ്കയും തം പാതും
തീൎത്ഥപാദനക്തിരസ്കാരംചെയ്കയും
ചീൎത്ത പുത്രഭാഗിനേയവിനാശാൎത്തികൊണ്ടതീത-
വാൎത്തയോൎത്തിട്ടല്ലെന്നുണ്ടെനിക്കു തോന്നുന്നു
കൎണ്ണന്റെ നാഗാസ്ത്രമൎജ്ജുനന്റെ മഹാകിരീടത്തെ
മണ്ണിലാക്കി, കഴുത്തറുത്തില്ല, സൂതനാം
കണ്ണനുഴിതാൎക്ഷ്യകകൊണ്ടീവണ്ണമെന്തെല്ലാംകൂട്ടം
കൎമ്മം പാൎത്ഥന്മാൎക്കുവേണ്ടീട്ടച്യുതൻ ചെയ്തു,
എളിയപുറത്തേ നിൽപൂ കൃഷ്ണനെല്ലാവരേറക്കൊണ്ടും;
തെളിയുന്നാ ജനങ്ങളെ ഞെരിപ്പാൻകൂട്ടം.
കളിയല്ലേ കൎണ്ണന്റേയും ദുൎയ്യോധനന്റേയും വധം
എളുതാമോ പാണ്ഡവൎക്കീ ബന്ധുവില്ലാഞ്ഞാൽ?

---

തം പാതും—അവനെ പാലിക്കുന്നതിന്നു്.

തീൎത്ഥപാദൻ—പരിശുദ്ധങ്ങളായ പാദങ്ങളുള്ളവൻ, ശ്രീകൃഷ്ണൻ.

അതീതവാൎത്ത—അതീതമായ (കഴിഞ്ഞ) വൃത്താന്തം.

ഖാണ്ഡവദാഹംനിമിത്തം അഗ്നിക്കും അൎജ്ജുനനുംതമ്മിലുണ്ടായിട്ടുള്ള സഖ്യമെന്നൎത്ഥം.

ഓൎത്തിട്ടല്ല—ഓൎക്കാതെയിരുന്നതുകൊണ്ടാണു്, മറന്നുപോയതുകൊണ്ടാണു്. ഇതു് അസാരം ക്ലിഷ്ടമാണെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു.

താൻ അഗ്നിയിൽ ചാടി മരിക്കുമെന്നു് ഫൽഗുനൻ സത്യംചെയ്കയും അൎജ്ജുനൻ അഗ്നിയിൽ ദഹിച്ചുപോകുമല്ലോ എന്നു വ്യസനിച്ചു് അദ്ദേഹത്തെ രക്ഷിക്കുന്നതിനായി ശ്രീകൃഷ്ണൻ ആദിത്യബിംബത്തെ മറച്ചതും ഫൽഗുനന്റെ പുത്രനും കൃഷ്ണന്റെ ഭാഗിനേയനുമായ അഭിമന്യുവിന്റെ മരണംനിമിത്തമുള്ള ദുഃഖത്താൽ ഖാണ്ഡവദാഹവൃത്താന്തത്തെ രണ്ടുപേരും മറന്നുപോയതിനാലാണെന്നു ഞാൻ വിചാരിക്കുന്നു. ഈ വൃത്താന്തത്തെ സ്മരിച്ചിരുന്നു എങ്കിൽ ഫൽഗുനൻ അഗ്നിയിൽ ദഹിക്കയെന്നുള്ളതു് അസാദ്ധ്യമാണെന്നു രണ്ടുപേൎക്കും മനസ്സിലാകുമായിരുന്നു.

ദീനദീനനാകകൊണ്ടും ഹീനനാകകൊണ്ടുമേററം
ജ്ഞാനമില്ലാഴികകൊണ്ടുമെനിക്കീശ്വരൻ
താനേക്രടത്തുന്നയ്ക്കകൊണ്ടീവണ്ണം ഗാനം ചെയ്യുന്നു
ഞാനല്ലാതെ മതിയാകയില്ലെന്നു നൂനം.
എത്രയും ഭക്തവാത്സല്യമേറിയ ഭഗവാൻ കൃഷ്ണ-
നത്രപാരിലവതാരകാര്യം മിക്കതും
സത്രിക്കാതെ സാധിച്ചിട്ടു സർവ്വമഹിഷിമാരോടും
പുത്രപൗത്രാദികളുടെ സാകല്യത്തോടും
പിത്രാദികളോടും പ്രീതനായ ബലഭദ്രനോടും
മിത്രമിഥുനങ്ങളോടും മന്ത്രികളോടും
തത്ര സമുദ്രമദ്ധ്യസ്ഥമഹാരാജധാനിയിങ്കൽ
സുത്രാമാവിനെക്കാട്ടിലും സുഖിച്ചിരുന്നു.

അക്കാലത്തൊന്നിച്ചു ഗുരുകുലവാസം ചെയ്കമൂലം
ചില്ക്കാതല്ക്കസതീർത്ഥ്യനായിരുന്ന വിപ്രൻ
ചൊല്ലെക്കൊണ്ട കുചേലൻ ഭക്തികൊണ്ടു ദാരിദ്ര്യദുഃഖവു-
മുൾക്കൊള്ളാതെകണ്ടില്ലത്തു ഭജിച്ചിരുന്നു.
ഭക്തിയേറും ഭഗവാങ്കലെങ്കിലുമവന്റെ ഭാര്യ
ഭർത്താവോളം വിരക്തയായില്ല, ഭക്ഷിച്ചേ

---

എളിയപുറത്തു നില്ക്കുന്നവനായ കൃഷ്ണൻ അസഹായനായ തന്നേയും സഹായിക്കുന്നേതായി കവി പറയുന്നു.

സാകല്യം—സകലം എന്നതിൽനിന്നു ഭാവനാമം

പുത്രപൗത്രാദികളെല്ലാവരോടും ചേൎന്നു്.

പിത്രാദി— പിതൃ+ആദി

ചിൽക്കാതൽ—വേദാന്തജ്ഞാനത്തിന്റെ സാരമായ ശ്രീകൃഷ്ണൻ.

സക്തി—താൽപര്യം.

ശക്തിയുള്ള ശുശ്രൂഷിപ്പാനെന്നായിട്ടേകദാ സതീ
സക്തിയോടുകൂടെ പതിയോടു പറഞ്ഞു:-

"ചില്ലീനമാനസ! പതേ! ചിരന്തനനായ പുമാൻ
ചില്ലിചുളിച്ചൊന്നു കടാക്ഷിപ്പാനോക്കണം
ഇല്ല ദാരിദ്ര്യാത്തിയോളം വലുതായിട്ടൊരാത്തിയും
ഇല്ലംവീണുകുത്തുമാറായതും കണ്ടാലും
വല്ലഭ! കേട്ടാലും പരമാത്മമഗ്നനായ ഭവാൻ
വല്ലഭയുടെ വിശപ്പുമറിയുന്നില്ല.
സവ്വവേദശാസ്ത്രപുരാണജ്ഞൻഭവാൻ ബ്രഹ്മശക്ര-
ശവ്വവന്ദ്യനായ ശൗരി തവ വയസ്യൻ,
നിവ്വാണദനായ ലക്ഷ്മീപതിയെച്ചെന്നു കണ്ടാലീ-
ദ്വാരദാരിദ്ര്യദുഃഖമൊഴിയും നൂനം
ഗുരുഗൃഹത്തിങ്കൽനിന്നു പിരിഞ്ഞതിൽപ്പിന്നെ ജഗൽ-
ഗുരുവിനെയുണ്ടോ കണ്ടു വെറുതേ ഗുണം-
വരികയില്ലാക്കും, ഭഗവാനെക്കാണ്മാൻ കാലേതന്നെ
വിരയെ യാത്രയാകേണമെന്നു തോന്നുന്നു."

---

ചില്ലീനമാനസൻ–ചിത്തിൽ ലയിച്ച മനസ്സുള്ളവൻ.

ചിരന്തനൻ–ചിരകാലമായി സ്ഥിതിചെയ്യുന്നവൻ, പുരാതനൻ, ഈശ്വരൻ.

പരമാത്മമഗ്നൻ–പരമാത്മബോധത്തിൽ ലയിച്ചവൻ.

നിവ്വാണദൻ–നിവ്വാണത്തെ (മോക്ഷത്തെ) ദാനംചെയ്യുന്നവൻ.

കണ്ടാൽ, 'ഭവാൻ' എന്ന കത്താവോടു യോജിക്കുന്നു.

ദ്വാര–വാരണംചെയ്‌വാൻ (ഒഴിക്കാൻ) പ്രയാസമുള്ള

വിരയെ–വേഗത്തിൽ.

ഇഭം–ആന.

"പറഞ്ഞതങ്ങനെതന്നെ, പാതിരാവായല്ലോ പത്നി!
കുറഞ്ഞൊന്നുറങ്ങട്ടേഞാനലകീരേഴും—
നിറഞ്ഞ കൃഷ്ണനെക്കാണ്മാൻ പുലർകാലേ പുറപ്പെടാം
അറിഞ്ഞു വല്ലതുംകൂടെത്തന്നയയ്ക്കേണം.
ത്രിഭുവനമടക്കിവാണിരുന്നരുളുന്ന മഹാ—
പ്രഭുവിനെക്കാണ്മാൻ കൈക്കലേതുംകൂടാതെ
സ്വഭവനത്തിങ്കൽനിന്നു ഗമിക്കരുതാരും കൈക്ക—
ലിഭവുമാമിലയുമാം കുസുമവുമാം.
അവലുമാം മലരുമാം ഫലവുമാം യഥാശക്തി
മലക്‌ന്യാമണവാളനൊക്കെയുമാകും.
മലംകള മനസ്സിലിനൊന്നുവേണ്ടെന്നറിയാഞ്ഞു
മലയ്ക്കേണ്ട, ചൊന്നതിലൊന്നുണ്ടാക്കിയാലും."

ഇപ്രകാരം ഭർത്താവിന്റെ വാക്കുകേട്ടിട്ടനന്തരം
വിപ്രഭാമിനി യാചിച്ചു കൊണ്ടുവന്ന ധാന്യം
ക്ഷിപ്രമിരുട്ടത്തിടിക്കുകൊണ്ടു കല്ലും നെല്ലുമെറു—
മപ്പൃഥുകം പൊതിഞ്ഞൊരു തുണിയിൽക്കെട്ടി,
കാലത്തെഴുന്നേററുകുളിച്ചൂത്തുവന്ന പതിയുടെ
കാലടി വന്ദിച്ചു പൊതി കൈയിൽക്കൊടുത്തു.

---

മലം—വ്യാകുലത

മലയ്ക്കേണ്ട—പരിഭ്രമിക്കേണ്ട

പൃഥുകം—അവൽ

ഊത്തു—തർപ്പിച്ചു്

കൂലംകഷകുതൂഹലം—കൂലംകഷമായ സന്തോഷത്തോടുകൂടി

കൂലംകഷം—കരകവിഞ്ഞിരിക്കുന്ന, മനസ്സിൽ നിറഞ്ഞിരിക്കുന്ന.

അനുകൂലം—അനുരൂപ

യാത്രയിൽ ചകോരാദിപ്പക്ഷികളെ വലത്തായി കാണുന്നതു ശുഭസൂചകമാണെന്നു ശാസ്ത്രം.

ക്കുലംകഷകുതുഹലം കുടയുമെടുത്തിട്ടനു-
ക്കുലയായ പത്നിയോടു യാത്രയും ചൊല്ലി,
ബാലാദിത്യവെട്ടം തുടങ്ങിയനേരം കൃഷ്ണനാമ-
ജാലങ്ങളെ ജപിപ്പൂതും ചെയ്തു കുചേലൻ,
ചാലേ വലത്തോട്ടൊഴിഞ്ഞ ചകോരാദിപക്ഷികടെ
കോലാഹലം കേട്ടുകൊണ്ടു വിനിർഗ്ഗമിച്ചു.
നാഴികതോറും വളരും ഭക്തിനൽകുമാനന്ദമാ-
മാഴിയിങ്കലുടനുടൻ മുഴുകുകയും,
താഴുകയുമൊഴുകയും ചെയ്തു കാലമല്ലംപോലും
പാഴാക്കാതെ പോയിവിപ്രൻ വിവിധങ്ങളാം
ഗ്രാമനഗരാദികളെക്കടന്നിട്ടു സജ്ജനാനാം
ഗ്രാമണി ഗമിക്കുനേരമഗണ്യമായ

---

കോലാഹലം—കളകളശബ്ദം.

സജ്ജനാനാം ഗ്രാമണി—സജ്ജനങ്ങളിൽവെച്ചു ശ്രേഷ്ഠനായവൻ.

അഗണ്യം—ഗണിക്കാൻ (ഖണ്ഡിക്കാൻ, നിർണ്ണയിക്കാൻ) പാടില്ലാത്ത.

'നാളീകനയനനെന്തു...' എന്നിടത്തു പാഠഭേദം:

'നാളീകനയനനെന്തു തോന്നുമെന്നറിയുന്നില.'

നാളികം—അസ്ത്രം.

കരിമ്പനമേൽ അസ്ത്രം പ്രയോഗിച്ചാൽ ആ വൃക്ഷത്തിനു് ഒരു ഭേദഗതിയും ഉണ്ടാകയില്ല. അതുപോലെ എന്റെ അഭ്യർത്ഥനകൊണ്ടു ഭഗവാന്റെ മനസ്സിൽ യാതൊരു വികാരവും ഉണ്ടാകയില്ല. താമരപ്പൂവുകൊണ്ടു കരിമ്പനമേൽ എയ്യുന്നതുപോലെ എന്നർത്ഥം പറഞ്ഞാലും ഭംഗിക്കുറവില്ല.

ദേശികദക്ഷിണ—ഗുരുദക്ഷിണ.

ഞാൻ...അർത്ഥിക്കപ്പെടും—ദേവദേവനായ കൃഷ്ണൻ എന്നെ കാണ്മാൻ ആഗ്രഹിക്കും. അതിനാൽ ഞാൻ ഇതിനു മുമ്പിൽച്ചെന്നു കാണാത്തതു തെററുതന്നെ എന്നു ഭാവം. പൂർവ്വകാലത്തെ മലയാളപദ്യങ്ങളിൽ വളരെ അപൂർവ്വമായ കർമ്മണിപ്രയോഗം ഇതിൽ ധാരാളം കാണുന്നുണ്ടു്.

ദാശാർഹൻ—യാദവൻ. ശ്രീകൃഷ്ണനു് എന്റെ ദാരിദ്ര്യം തീർത്തയയ്ക്കുന്നതിനു വിശേഷിച്ചൊരു കാരണവും വേണമെന്നില്ല.

രാമാനുജന്റെ ഹൃദയമറിവാൻമേലയെന്നിട്ടു
രോമാഞ്ചമണിഞ്ഞീവണ്ണം വിചിന്തചെയ്തു:-

"നാളെനാളെയെന്നായിട്ടു ഭഗവാനേക്കാണ്മാനിത്ര-
നാളും പുറപ്പെടാഞ്ഞ ഞാനിന്നു ചെല്ലുമ്പോൾ,
നാളീകനയനനെന്തുതോന്നുമോ ഇന്നു നമ്മോട്!
നാളീകം കരിമ്പനമേലെയ്തു പോലെയോ?
ദേശികദക്ഷിണകഴിഞ്ഞതില്പിന്നെക്കാണാഞ്ഞ ഞാൻ
ദേവദേവനാലത്ഥിക്കപ്പെട്ടുമെങ്കിലും,
ദാശാഹനെൻ ദാരിദ്ര്യമൊഴിച്ചയപ്പാൻ ബന്ധംവേണ്ട,
ദാസ്യസഖ്യാദികളോ നിത്യന്മാക്കുണ്ടാമോ?
താണുപണ്ടുണ്ടായ സാപ്തപദീനംതന്നോപറഞ്ഞു
കാണുമ്പോളഖിലേശനോടിരപ്പനിവൻ
ദ്രോണർ ദ്രുപദനാലെന്നപോലെ നിന്ദിക്കപ്പെടുക
വേണമെന്നില്ലാദ്യനല്ലേ? പ്രഭുവല്ലല്ലോ.

---

ദാസ്യം, സഖ്യം മുതലായി ജന്തുക്കൾക്കുണ്ടാകുന്ന അവസ്ഥാഭേദങ്ങളെ നിത്യന്മാരായ ഈശ്വരന്മാർ ഗണിക്കയില്ലല്ലോ. ഞാൻ ഇതേവരെ ഭഗവാനെ ചെന്നുകാണാതിരുന്നതു് ലോകമര്യാദയ്ക്കു തെററു തന്നെ, എങ്കിലും അദ്ദേഹം എന്റെ ദാരിദ്ര്യം തീർത്തയയ്ക്കാതിരിക്കയില്ലെന്നു ഭാവം.

'ദാസ്യസഖ്യാദികളോ...' എന്നിടത്തു പാഠഭേദം:

'ദാസ്യസഖ്യാദികളനിത്യന്മാക്കല്ലയോ?'

സാപ്തപദീനം—സഖ്യം, സ്നേഹം. വിവാഹക്രിയയിൽ വധൂവരന്മാർ കൈപിടിച്ചുകൊണ്ടു് ഏഴടി നടക്കണമെന്നു വിധിയുണ്ടു്. 'സപ്തപദി' എന്ന ഈ അനുഷ്ഠാനത്തിൽ നിന്നത്രെ ഈ ശബ്ദത്തിന്റെ ആഗമം.

ദ്രുപദൻ ദ്രോണരെ നിന്ദിച്ചതുപോലെ ഭഗവാൻ എന്നെ നിന്ദിക്കുമെന്നു തീർച്ചപ്പെടുത്തിക്കൂടാ. എന്തെന്നാൽ അദ്ദേഹം രജോഗുണപ്രധാനനായ പ്രഭുവല്ല, സാത്വികനായ ഈശ്വരനാണല്ലൊ.

പാഠഭേദം:

'വേണമെന്നില്ലാദ്യനല്ലപ്രഭുവല്ലല്ലൊ.'

മാനിയാമർജ്ജുനനോളം വലിപ്പമില്ലുണ്ടെങ്കിലും
കൂനിയായ കുബ്ജയേക്കാളിളപ്പംകൊണ്ടും
മാനനീയതാവലിപ്പംകൊണ്ടുമെന്നെനിക്കേറും ന്യൂനം
ദീനബാന്ധവൻ ബ്രാഹ്മണ്യദേവനല്ലയോ?
അന്തണരിലേകനെന്നാൽ കനിഞ്ഞു കൃഷ്ണനെന്നെയും
ജന്തുവായ ജളനേയും പ്രസാദിപ്പിക്കും.
എന്തായാലും ചെന്താമരക്കണ്ണനെന്നെക്കാണുന്നേരം
സന്തോഷിക്കും സല്ക്കരിച്ചയയ്ക്കയുംചെയ്യും."
ഈവണ്ണമാക്ഷേപസമാധാനങ്ങളെച്ചെയ്തു ചിത്തം
കാർവർണ്ണങ്കലുറപ്പിച്ചു ചെഞ്ചെമ്മേചെല്ലും
ഭൂവിണ്ണോരിലഗ്രഗണ്യനായ കുചേലനാലഗ്രേ
സൗവർണ്ണയാം ദ്വാരവതീ ദർശിക്കപ്പെട്ടു.
ഇപ്പാരിലിന്നില്ലീവണ്ണമൊരു മഹാരാജധാനി
മുപ്പാരിലുമില്ല, മന്യേ മുകുന്ദപദം
അല്പവുമില്ലാതങ്ങുർവ്വിയിങ്കൽ പോയി വാസുദേവൻ
ചിൽപ്പൂരുഷനോടുകൂടിപ്പരമപദം

---

അഭിമാനിയായ അർജ്ജുനനെപ്പോലെ ഗൗരവമെനിക്കില്ല. ഉണ്ടെങ്കിലും കുബ്ജയേക്കാൾ ലാഘവമാണുള്ളത്. എങ്കിലും ജാതിശ്രേഷ്ഠതകൊണ്ടു ഞാൻ ഇവരെക്കാൾ മാന്യനാണല്ലോ.

ബ്രാഹ്മണ്യദേവൻ—ബ്രാഹ്മണ്യത്തിനു നാഥനായുള്ളവൻ. ബ്രാഹ്മണ്യം—ബ്രാഹ്മണവർഗ്ഗം.

ഭൂവിണ്ണോർ—ബ്രാഹ്മണർ. അഗ്രേ—മുമ്പിൽ.

സൗവർണ്ണ—സ്വർണ്ണംകൊണ്ടുണ്ടാക്കിയ.

പരമപദമായ മുകുന്ദപദം വൈകുണ്ഠം അല്പവുമില്ലാതെ മുഴുവൻ ഭഗവാനോടുകൂടി ഭൂമിയിൽ പോയിരിക്കയാണെന്നു തോന്നുന്നു.

കശ്ചന—ഒരു തുരുത്തു്, ദ്വീപു്.

ദുശ്ച്യവനനഗരി—ഇന്ദ്രന്റെ നഗരി, അമരാവതി.

പശ്ചിമപയോധിയുടെ നടുവിനാഭരണമാം
കശ്ചന പൊന്നുരുത്തുമതിന്റെ മീതേ
ദുശ്ച്യവനനഗരിയെ നാണിപ്പിച്ച രത്നപുരി
നിശ്ചലയായിട്ടു നിന്ന നിലയുമോർപ്പു.
ഭാഗവതിയായ പുരി പൊക്കംകൊണ്ടു നഭസ്സിന്റെ
ഭാഗത്തേയുമതിക്രമിച്ചനേകകാലം
ഭോഗവതിപുരിയുടേ തലയിലിരുന്നപോലും,
ഭോഗിശായിയോടുകൂടിപ്പോകയും ചെയ്തു.
ചുററുമംബരം ചുംബിക്കും പൊന്നും പുറക്കോട്ടയ്ക്കക-
ത്തൊററരത്നക്കൽത്തളം ചെയ്തിരിക്കമൂലം
മുററുമെല്ലാം മിനുങ്ങീട്ടു തെററു തെളു തെളെമിന്നും
മുററമെവിടെയുമാകും കണ്ണാടികാണാം.
മുകളിലാകാശംമുട്ടുമകമതിലുകടേയും
മുകപ്പുകളുടേയുമെണ്ണം ഗണിച്ചുകൂടാ
മുകുന്ദന്റെ പദമെന്റെ മനോമയമായിരിക്കും
മുകുരത്തിൽ കണ്ടപോലെ പറഞ്ഞുകൂട്ടു.

---

ഭഗവതി-ഭഗവൽസംബന്ധിനി—ഭഗവാന്റേതായ.

ഭാഗം—പ്രദേശം.

ഭോഗവതി—പാതാളത്തിൽ സർപ്പങ്ങളുടെ നഗരം. ഇതിന്റെ മുകളിലായിരുന്നു ദ്വാരകയുടെ സ്ഥിതി.

ഭഗവാന്റെ സ്വർഗ്ഗാരോഹണത്തിങ്കൽ ദ്വാരകാപട്ടണത്തെ സമുദ്രം ആക്രമിച്ചതായി ഭാഗവതത്തിൽ പറഞ്ഞിരിക്കുന്നു.

അംബരംചുംബിക്കും—ആകാശംമുട്ടിനിൽക്കുന്ന.

കണ്ണാടികാണാം—കണ്ണാടിയിൽ കാണുന്നതുപോലെ പ്രതിബിംബം കാണാം.

മുകുന്ദന്റെ വാസസ്ഥാനമായ ദ്വാരക എന്റെ മനസ്സാകുന്ന കണ്ണാടിയിൽ കാണപ്പെടുന്നതുപോലെ വർണ്ണിക്കയേ നിവൃത്തിയുള്ളു.

സാലംതോറും നന്നാലു ഗോപുരങ്ങളുണ്ടത്രയല്ല
സാലങ്കാരപുരദ്വാരങ്ങളുടെ നേരെ,
നാലുദിക്കിലോട്ടുമോരോ മഹാമാർഗ്ഗങ്ങളുണ്ടതിൽ
നാലിൻെറയും പാർശ്വങ്ങളിലാപണങ്ങളും
അങ്ങാടികളിലൊക്കെയുമാപണങ്ങളിലൊക്കെയും
മങ്ങീടാതെ മഹാലക്ഷ്മിയുടെ കടാക്ഷം
തങ്ങീടുകകൊണ്ടു ധനധാന്യാദികൾക്കിടം പോരാ,
പൊങ്ങീടുന്ന നാനാമണിഹേമാദികൾക്കും.
ഇന്ദിര രണ്ടെണ്ണായിരത്തെട്ടായിട്ടിരുന്നരുളും
മന്ദിരങ്ങളുമെത്രയുമുണ്ടെന്നു വെപ്പൂ.
നന്ദഗോപപുത്രപുത്രപൗത്രാദി ഗൃഹഗണനം
ദന്ദശൂകേശനുമെളുതല്ല നിർണ്ണയം.
പ്രദ്യോതന കോടിപ്രകാശന്മാരായി വിളങ്ങീടും
പ്രദ്യുമ്നാനിരുദ്ധാദിസത്മങ്ങളും സദാ

---

സാലം-മതിൽ.

സാലംകാരപുരദ്വാരങ്ങൾ-അലങ്കാരങ്ങളോടുകൂടിയ ഗോപുരങ്ങൾ.

പാർശ്വങ്ങൾ-വശങ്ങൾ. ആപണങ്ങൾ-കടകൾ.

പൊങ്ങീടുന്ന-വദ്ധിക്കുന്ന. ഹേമം-സ്വർണ്ണം.

മഹാലക്ഷ്മിതന്നെ പതിനാറായിരത്തെട്ടു സ്ത്രീകളായിത്തീൎന്നു വസിക്കുന്ന പതിനാറായിരത്തെട്ടു ഗൃഹങ്ങളുണ്ടു്.

ദന്ദശൂകേശൻ-ദന്ദശൂകങ്ങളുടെ (സർപ്പങ്ങളുടെ) ഈശ്വരൻ-അനന്തൻ.

പ്രദ്യോതനൻ-ആദിത്യൻ.

പ്രദ്യുമ്നൻ-കൃഷ്ണൻെറ പുത്രൻ.

അനിരുദ്ധൻ-പ്രദ്യുമ്നൻെറ പുത്രൻ. സത്മങ്ങൾ-ഭവനങ്ങൾ. വിദ്യാവൃദ്ധൻ-വളരെ വിദ്യയുള്ളവൻ.

ഉദ്ധവൻ-ദേവാൻെറ മന്ത്രി.

സാത്യകി, കൃതവമ്മാ മുതലായവർ കൃഷ്ണൻെറ സേനാപതികൾ.

മദ്യമത്തനായ മാധവാഗ്രജന്റെ മന്ദിരവും
വിദ്യാവൃദ്ധനാമുദ്ധവരുടെ ഗൃഹവും
സാത്യകികൃതവർമ്മാദി മഹാരഥന്മാരുടേയും
സാത്വതസംഘത്തിന്റേയും കുടികോടികൾ,
സാദ്ധ്യസംഖ്യാദികളെല്ലാം സഹസ്രാനുസഹസ്രവും
സാദ്ധ്വസത്തെ ഗമിച്ചിട്ടു മടങ്ങിവാങ്ങും
ചിന്മയന്റെ പുരിക്കുള്ളിൽ ഗൃഹമില്ലാത്തിടമില്ല
പൊന്മയമല്ലാതെയില്ല ഗൃഹത്തിലെങ്ങും.
നിർമ്മലമായ പൂങ്കാവും പൊയ്കയും വേണ്ടുന്നതെല്ലാം
നർമ്മാലയംതോറും വെവ്വേറെയുണ്ടെല്ലാർക്കും.
ജ്യേഷ്ഠനെ മുമ്പിട്ടുചെല്ലും പ്രപഞ്ചപ്പെരുമാളുടെ
കോട്ടയ്ക്കകത്തകപ്പെട്ട പുരുഷന്മാർക്കും

---

സാത്വതസംഘം-സാത്വതന്മാരുടെ (യാദവന്മാരുടെ) സംഘം.

കുടികോടികൾ—അസംഖ്യം ഗൃഹങ്ങൾ.

സാദ്ധ്വസം—ഭയം.

എണ്ണുന്നതിന്ന് ഉപയോഗപ്പെടാവുന്ന സംഖ്യകൾ അനേകായിരവും ഭയപ്പെട്ടു മടങ്ങിപ്പോകും. ദ്വാരകയിലുള്ള ഗൃഹങ്ങളെ എണ്ണുന്നതിനു സംഖ്യകൾ മതിയാകയില്ലെന്നു താൽപര്യം.

നർമ്മാലയം—ക്രീഡാഗൃഹം.

ജ്യേഷ്ഠനെ മുമ്പിട്ടുചെല്ലും—ജ്യേഷ്ഠനേക്കാൾ ഉൽക്കർഷമുള്ളവനായ.

കുശസ്ഥലി—ദ്വാരകാപട്ടണത്തിന്റെ ഒരു പേര്.

രാമാനുജാഞ്ചിത രാജധാനി—രാമാനുജന്റെ അഞ്ചിതമായിരിക്കുന്ന രാജധാനി. രാമാനുജൻ—കൃഷ്ണൻ.

അഞ്ചിതം—മനോഹരം.

ഭവാർത്തി—സംസാരദുഃഖം.

സീമാതീതാനന്ദാശ്രു—സീമയെ (അതിരിനെ) അതിക്രമിച്ചുണ്ടാകുന്ന ആനന്ദത്താലുണ്ടായ അശ്രു (കണ്ണുനീർ.)

ചോമാതിരി—ഇതു മലയാളത്തിൽ യാഗംചെയ്ത ബ്രാഹ്മണർക്കുള്ള സ്ഥാനപ്പേരാകുന്നു.

ക്കേട്ടാലും പുരസ്ത്രീകൾക്കും കരിതുരഗാദികൾക്കും
വാട്ടംവിനാ വസിപ്പാനിപ്പാരിടം പോരാ.
പട്ടിണികൊണ്ടു മെലിഞ്ഞ പണ്ഡിതനെ കശസ്ഥലീ-
പട്ടണംകണ്ടപ്പോഴേ വിശപ്പും ദാഹവും
പെട്ടെന്നകന്നുവെന്നല്ല ഭക്തികൊണ്ടെന്നിയേ പണി-
പ്പെട്ടാലുമൊഴിയാത്ത ഭോത്തിയും തീൻ.
രാമാനുജാഞ്ചിതരാജധാനി സൽക്കരിച്ചേകിയ
രോമാഞ്ചക്കപ്പായമീറനായി ചെഞ്ചെമ്മേ
സീമാതീതാനന്ദാശ്രുവിൽ കുളിക്കകൊണ്ടു കുചേല-
ച്ചോമാതിരിക്കതു ചുമടായിച്ചമഞ്ഞു
ഭക്തിയായ കാററു കൈകണക്കിലേററു പെരുകിയ
ഭാഗ്യപാരാവാരഭംഗപരമ്പരയാ

വളരെ വിശേഷപ്പെട്ട ശ്രീകൃഷ്ണന്റെ രാജധാനിയിൽ കുചേലനു സല്ക്കാരപൂർവ്വം നൽകപ്പെട്ട രോമാഞ്ചമാകുന്ന കപ്പായം, അദ്ദേഹം അതിമാത്രമായ ആനന്ദബാഷ്പത്തിൽ കളിച്ചതുകൊണ്ടു് നനഞ്ഞു് ഒരു ചുമടായിത്തീൻ. കുപ്പായം നനച്ചാൽ ഭാരം കൂടുന്നതാണല്ലോ. ദ്വാരകാപട്ടണം കണ്ടുണ്ടായ സന്തോഷത്താൽ കുചേലൻെറ ദേഹത്തിൽ രോമാഞ്ചമുണ്ടാകയും കണ്ണുകളിൽനിന്നു് ആനന്ദബാഷ്പം പ്രവഹിക്കുകയും ചെയ്തു എന്നു ഭാവം.

കൈകണക്കിൽ–നല്ലവണ്ണം; തരത്തിൽ.

ഭാഗ്യ...രയാ–ഭാഗ്യമാകുന്ന പാരാവാരത്തിലെ (സമുദ്രത്തിലെ) ഭംഗങ്ങളുടെ (തിരകളുടെ) പരമ്പരയാൽ (മാലയാൽ) കുചേലൻെറ ഭാഗ്യമാകുന്ന സമുദ്രത്തിൽ ഭക്തിയാകുന്ന കാററു നല്ലവണ്ണം അടിച്ചതിനാൽ ഉണ്ടായ തിരകൾ ഓരോന്നായി വന്നു ശക്തിയോടുകൂടി അദ്ദേഹത്തെ എടുത്തുകൊണ്ടുപോയി ദ്വാരകയുടെ ഗോപുരത്തിൽ എത്തിച്ചു. അതിഭാഗ്യവാനായ കുചേലൻ തൻെറ ഭക്തിയുടെ ആധിക്യംകൊണ്ടു മാർഗ്ഗക്ലേശങ്ങൾ അറിയാതെ പോയി ദ്വാരകയുടെ ഗോപുരദ്വാരത്തിൽ എത്തിയെന്നു ഭാവം.

മദ്യമത്തനായ മാധവാഗ്രജൻെറ മന്ദിരവും
വിദ്യാവൃദ്ധനാമുദ്ധവരുടെ ഗൃഹവും
സാത്യകികൃതവൎമ്മാദി മഹാരഥന്മാരുടേയും
സാത്വതസംഘത്തിൻേറയും കടികോടികൾ,
സാദ്ധ്യസംഖ്യാദികളെല്ലാം സഹസ്രാനസഹസ്രവും
സാധ്വസത്തേ ഗമിച്ചിട്ടു മടങ്ങിവാങ്ങും
ചിന്മയൻെറ പുരിക്കുള്ളിൽ ഗൃഹമില്ലാത്തിടമില്ല
പൊന്മയമല്ലാതെയില്ല ഗൃഹത്തിലെങ്ങും.
നിൎമ്മലമായ പൂങ്കാവും പൊയ്കയും വേണ്ടുന്നതെല്ലാം
നൎമ്മാലയംതോറും വെവ്വേറെയുണ്ടെല്ലാൎക്കും.
ജ്യേഷ്ഠനെ മുമ്പിട്ടുചെല്ലും പ്രപഞ്ചപ്പെരുമാളുടെ
കോട്ടയ്ക്കകത്തകപ്പെട്ട പുരുഷന്മാൎക്കും

---

സാത്വതസംഘം-സാത്വതന്മാരുടെ (യാദവന്മാരുടെ) സംഘം.

കടികോടികൾ—അസംഖ്യം ഗൃഹങ്ങൾ.

സാധ്വസം-ഭയം.

എണ്ണുന്നതിന്ന് ഉപയോഗപ്പെടാവുന്ന സംഖ്യകൾ അനേകായിരവും ഭയപ്പെട്ടു മടങ്ങിപ്പോകും. ദ്വാരകയിലുള്ള ഗൃഹങ്ങളെ എണ്ണുന്നതിന്ന സംഖ്യകൾ മതിയാകയില്ലെന്നു താൽപര്യം.

നൎമ്മാലയം—ക്രീഡാഗൃഹം.

ജ്യേഷ്ഠനെ മുമ്പിട്ടുചെല്ലും—ജ്യേഷ്ഠനേക്കാൾ ഉൽക്കൎഷമുള്ളവനായ.

കുശസ്ഥലി—ദ്വാരകാപട്ടണത്തിൻെറ ഒരു പേരു്.

രാമാനുജാഞ്ചിത രാജധാനി—രാമാനുജൻെറ അഞ്ചിതമായിരിക്കുന്ന രാജധാനി. രാമാനുജൻ—കൃഷ്ണൻ.

അഞ്ചിതം—മനോഹരം.

ഭവാൎത്തി—സംസാരദുഃഖം.

സീമാതീതാനന്ദാശ്രു—സീമയെ (അതിരിനെ) അതിക്രമിച്ചുണ്ടാകുന്ന ആനന്ദത്താലുണ്ടായ അശ്രു (കണ്ണുനീർ.)

ചോമാതിരി—ഇതു മലയാളത്തിൽ യാഗംചെയ്ത ബ്രാഹ്മണൎക്കുള്ള സ്ഥാനപ്പേരാകുന്നു.

കേട്ടാലും പുരസ്ത്രീകൾക്കും കരിതുരഗാദികൾക്കും
വാട്ടംവിനാ വസിപ്പാനിപ്പാരിടം പോരാ.
പട്ടിണികൊണ്ടു മെലിഞ്ഞ പണ്ഡിതനെ കുശസ്ഥലീ-
പട്ടണംകണ്ടപ്പോഴേ വിശപ്പും ദാഹവും
പെട്ടെന്നകന്നുവെന്നല്ല ഭക്തികൊണ്ടെന്നിയേ പണി-
പ്പെട്ടാലുമൊഴിയാത്ത ഭവാർത്തിയും തീർന്നു.
രാമാനുജാഞ്ചിതരാജധാനി സൽക്കരിച്ചേകിയ
രോമാഞ്ചക്കുപ്പായമീറനായി ചെഞ്ചെമ്മേ
സീമാതീതാനന്ദാശ്രുവിൽ കുളിക്കകൊണ്ടു കുചേല-
ഭോമാതിരിക്കതു ചുമടായിച്ചമഞ്ഞു
ഭക്തിയായ കാററു കൈകണക്കിലേററു പെരുകിയ
ഭാഗ്യപാരാവാരഭംഗപരമ്പരയാ

---

വളരെ വിശേഷപ്പെട്ട ശ്രീകൃഷ്ണന്റെ രാജധാനിയിൽ കുചേലനു സല്ക്കാരപൂർവ്വം നൽകപ്പെട്ട രോമാഞ്ചമാകുന്ന കുപ്പായം, അദ്ദേഹം അതിമാത്രമായ ആനന്ദബാഷ്പത്തിൽ കുളിച്ചതുകൊണ്ടു് നനഞ്ഞു് ഒരു ചുമടായിത്തീർന്നു. കുപ്പായം നനച്ചാൽ ഭാരം കൂടുന്നതാണല്ലോ. ദ്വാരകാപട്ടണം കണ്ടുണ്ടായ സന്തോഷത്താൽ കുചേലന്റെ ദേഹത്തിൽ രോമാഞ്ചമുണ്ടാകയും കണ്ണുകളിൽനിന്നു് ആനന്ദബാഷ്പം പ്രവഹിക്കകയും ചെയ്തു എന്നു ഭാവം.

കൈകണക്കിൽ–നല്ലവണ്ണം; തരത്തിൽ.

ഭാഗ്യ...രയാ–ഭാഗ്യമാകുന്ന പാരാവാരത്തിലെ (സമുദ്രത്തിലെ) ഭംഗങ്ങളുടെ (തിരകളുടെ) പരമ്പരയാൽ (മാലയാൽ) കുചേലന്റെ ഭാഗ്യമാകുന്ന സമുദ്രത്തിൽ ഭക്തിയാകുന്ന കാററു നല്ലവണ്ണം അടിച്ചതിനാൽ ഉണ്ടായ തിരകൾ ഓരോന്നായി വന്നു ശക്തിയോടു കൂടി അദ്ദേഹത്തെ എടുത്തുകൊണ്ടുപോയി ദ്വാരകയുടെ ഗോപുരത്തിൽ എത്തിച്ചു. അതിഭാഗ്യവാനായ കുചേലൻ തന്റെ ഭക്തിയുടെ ആധിക്യംകൊണ്ടു മാർഗ്ഗക്ലേശങ്ങൾ അറിയാതെ പോയി ദ്വാരകയുടെ ഗോപുരദ്വാരത്തിൽ എത്തിയെന്നു ഭാവം.

ശക്തിയോടുകൂടിവന്ന് മാറിമാറിയെടുത്തിട്ടു,
ശാർങ്ഗിയുടെ പുരദ്വാരം പൂകിക്കപ്പെട്ടു,
കല്പാന്തകാലത്തൊന്നിക്കും കടലുകളുടെ ഘോഷ-
മല്പമാക്കും പുരുഷാരപൂരങ്ങളുടെ
ചൊല്ലൊങ്ങുമിരപ്പുകേട്ടും, പുരീശില്പം കണ്ടും ചെല്ലും
ചില്പുംസഖൻ മഹാമാർഗ്ഗമലംകരിച്ചു.
ആഴിമകളുമൊരുമിച്ചൊരു കട്ടിന്മേലന്നേര-
മേഴാമ്മാളികമുകളിലിരുന്നരുളും
ഏഴുരണ്ടുലകുവാഴിയായ തമ്പുരാനെത്രയും
താഴെത്തന്റെ വയസ്യനെ ദൂരത്തുകണ്ടു,
കണ്ടാലെത്ര കഷ്ടമെത്രയും മുഷിഞ്ഞ ജീർണ്ണവസ്ത്രം-
കൊണ്ടു തററുടുത്തിട്ടുത്തരീയവുമിട്ടു
മുണ്ടിൽപൊതിഞ്ഞ പൊതിയും മുഖ്യമായ പുസ്തകവും
രണ്ടുംകൂടെക്കക്ഷത്തിങ്കലിടുക്കിക്കൊണ്ടു,
ഭദ്രമായ ഭസ്മവും ധരിച്ചു നമസ്കാരകിണ-
മുദ്രയും മുഖരമായ പൊളിക്കുടയും.

---

പുരുഷാരപൂരങ്ങൾ—പുരുഷാരത്തിന്റെ പൂരം.

പുരുഷാരം—ആൾക്കൂട്ടം. പൂരം—സമൂഹം.

പുരീശില്പം—പുരിയുടെ പണിവിശേഷം.

ചില്പുംസഖൻ—ചില്പുമാന്റെ (കൃഷ്ണന്റെ) സ്നേഹിതൻ.

പുസ്തകം—പാരായണഗ്രന്ഥം.

നമസ്കാരകിണമുദ്ര—നമസ്കാരംകൊണ്ടുള്ള കിണം (തഴമ്പ്) ആകുന്ന മുദ്ര.

മുഖരം—ശബ്ദിക്കുന്നതു്. കാലിൽനിന്നു ബന്ധം വിട്ടുപോയതിനാലും ഓലകൾ ഇളകിക്കിടക്കുന്നതിനാലും ഒരുമാതിരി ശബ്ദം പുറപ്പെടുവിക്കുന്നു.

തസ്യദൈന്യം—അദ്ദേഹത്തിന്റെ ദീനഭാവം.

രുദ്രാക്ഷമാലയുമേന്തി; നാമകീർത്തനവും ചെയ്തു
ചിദ്രൂപത്തിങ്കലുറച്ചു ചെഞ്ചെമ്മേ ചെല്ലും
അന്തണനെക്കണ്ടിട്ടു സന്തോഷംകൊണ്ടോ; തസ്യ
ചിന്തിച്ചിട്ടുള്ളിലുണ്ടായ സന്താപംകൊണ്ടോ; [ദൈന്യം
എന്തുകൊണ്ടോ ശൗരി കണ്ണുനീരണിഞ്ഞു, ധീരനായ
ചെന്താമരക്കണ്ണനുണ്ടോ കരഞ്ഞിട്ടുള്ളു?
പള്ളിമഞ്ചത്തീന്നു വെക്കമുത്ഥാനംചെയ്തിട്ടു പക്കി-
ലുള്ള പരിജനത്തോടുകൂടി മുകുന്ദൻ
ഉള്ളഴിഞ്ഞു താഴത്തെഴുന്നള്ളി, പൗരവരന്മാരും
വെള്ളംപോലെ ചുററുംവന്നു വണങ്ങിനിന്നു.
പാരാവാരകല്പപരിവാരത്തോടുകൂടി ഭക്ത-
പാരായണനായ നാരായണനാശ്ചര്യം
പാരാതെ ചെന്നെതിരേററു കുചേലനെ; ദീനദയാ-
പാരവശ്യമേവം മറെറാരീശ്വരനുണ്ടോ?
മാറത്തെ വിയർപ്പുവെള്ളംകൊണ്ടു നാറും സതീർത്ഥ്യനെ
മാറത്തുണ്മയോടുചേർത്തു ഗാഢം പുണർന്നു

---

ധീരനായ (ശ്രീകൃഷ്ണൻ) കരഞ്ഞു എന്നു പറയുന്നതു് അദ്ദേഹത്തിനു ലാഘവകരമായിരിക്കാമെന്നുള്ളതുകൊണ്ടു് അദ്ദേഹത്തിന്റെ കണ്ണിൽനിന്നു കണ്ണുനീരുണ്ടായി എന്നുമാത്രം കവി പറയുന്നു.

പക്കിൽ—സമീപത്തിൽ, അരികെ.

പാരാവാരകല്പപരിവാരം—പാരാവാരത്തോടു കല്പമായ പരിവാരം. അനവധി ഭൃത്യവർഗ്ഗം.

ഭക്തപരായണൻ—ഭക്തന്മാരിൽ വാത്സല്യമുള്ളവൻ.

ദീനദയാപാരവശ്യം—ദീനന്മാരിൽ ദയകൊണ്ടുള്ള പാരവശ്യം.

ഉണ്മ—സ്നേഹം.

ലക്ഷ്മീതല്പം—മഹാലക്ഷ്മിയുടെ അവതാരമായ രുഗ്മിണീദേവിയുടെ മെത്ത.

ഊരുമൂലം തൃക്കൈക്കൊണ്ടു കൈപിടിച്ചുകൊണ്ടുപരി-
കേറിക്കൊണ്ടു ലക്ഷ്മീതല്പത്തിന്മേലിരുത്തി.
പള്ളിപ്പാണികളെക്കൊണ്ടു പാദംകഴകിച്ചുപരൻ
ഉള്ളാഴിഞ്ഞു ഭഗവതി വെള്ളമൊഴിച്ചു.
തുള്ളിയും പാഴിൽ പോകാതെ പാത്രങ്ങളിലേറ്റു തീൎത്ഥ-
മുള്ളതുകൊണ്ടു തനിക്കുമാൎക്കും തളിച്ചു
നന്ദനും വസുദേവൎക്കും യശോദയ്ക്കും ദേവകിക്കും
നന്ദനനായ മുകുന്ദൻ ഭക്തനെത്താനെ
ചന്ദനവും പൂയിപ്പിച്ചു പൂജിച്ചുപോലിത്ഥം ഹരി-
ചന്ദനയവകുസുമദീപാദികൊണ്ടും
ഭൎത്തൃഭാവമറിഞ്ഞിട്ടു ലക്ഷ്മീഭഗവതിതാനും
ഭദ്രമായ താലവൃന്തമെടുത്തു ചെമ്മേ
ഭക്തനാമതിഥിക്കധ്വശ്രമം തളരുവാൻ വാസു-
ഭദ്രനോടുകൂടിനിന്നു വീശിത്തുടങ്ങി.
ദക്ഷിണദിഗീശനെജ്ജയിച്ചുണ്ണിയെ വീണ്ടു ഗുരു-
ദക്ഷിണകഴിച്ച ദേവൻ ഗുണനിധിയാം
അക്ഷോണീസുതനൊന്നിച്ചിരുന്നരുളീട്ടനന്തരം
അക്ഷീണതരമാംവണ്ണമരുളിച്ചെയ്തു:

---

ഹരിചന്ദനം—ഒരുമാതിരി ചന്ദനം
യവം—ഒരുമാതിരി ധാന്യം.
ഭദ്രമായ—വിശേഷപ്പെട്ട. താലവൃന്തം—ആലവട്ടം; വിശറി.
തളരുവാൻ—ക്ഷയിക്കുന്നതിനു്. വാസുഭദ്രൻ—ശ്രീകൃഷ്ണൻ.
ദക്ഷിണദിഗീശൻ-തെക്കെദിക്കിനീശനായിട്ടുള്ളവൻ, കാലൻ.
ഈ ഗുരുദക്ഷിണയെപ്പററി ഭാഗവതം ദശമസ്കന്ധം നോക്കുക.
അക്ഷീണതരം—ഉത്സാഹത്തോടുകൂടി.

"എത്രനാളുണ്ടു ഞാൻ കാണാഞ്ഞിട്ടു ചിത്തേകൊതി
അത്രതന്നേ പോന്നുവന്നതസ്മാകം ഭാഗ്യം [ക്കുന്നു
ചിത്രം ചിത്രമങ്ങോട്ടു ചെന്നാടേണ്ടുന്ന മഹാതീർത്ഥ-
മിത്രത്തോളമാഗമിക്കകൊണ്ടു നന്നായി.
പാരദാരികത്വം വീരഹത്യാമഹാവഞ്ചനാദി
പാപങ്ങളൊക്കെയുമിന്നു നമുക്കൊഴിഞ്ഞു.
പാരിരേഴിനേയും പൂതമാക്കുന്ന സാധുക്കളുടെ
പാദതീർത്ഥമാകസ്മികമെല്ലാനെത്തുമോ?
സാന്ദീപനീഗൃഹേ പണ്ടു സാഹസാൽ കഴിഞ്ഞതും, നാം
സാദരം വേദശാസ്ത്രങ്ങളഭ്യസിച്ചതും,
സാന്ദ്രസൗഹൃദസംബന്ധം നമ്മിലുണ്ടായതും സഖേ!
സാരനായ ഭവാനൊന്നും മറന്നില്ലല്ലീ?
ഗുരുപത്നീനിയോഗേന കദാചന നാമെല്ലാരും
ഒരുമിച്ചു വിറകില്ലാഞ്ഞിട്ടു പോയതും,

---

അസ്മാകം—ഞങ്ങളുടെ. അത്രതന്നെ—ഇങ്ങോട്ടുതന്നെ.

പാരദാരികത്വം-പാരദാരികന്റെ ശീലം.

പാരദാരികൻ—പരദാരങ്ങളെ സ്വീകരിക്കുന്നവൻ.

വീരഹത്യ—വീരന്മാരുടെ വധം.

പൂതം—ശുദ്ധം. ആകസ്മികം—യദൃച്ഛയാ ലഭിക്കുന്നതു്.

എത്തുമോ—സാധിക്കുമോ.

സാന്ദ്രസൗഹൃദബന്ധം—സാന്ദ്രമായ സൗഹൃദംകൊണ്ടുള്ള സംബന്ധം.

സാന്ദ്രം—തിങ്ങിയ, മനസ്സിൽ നിറഞ്ഞ. സൗഹൃദം—സ്നേഹം.

കദാചന—ഒരിക്കൽ.

ഇന്ധനം—വിറകു്.

ആകസ്മികം—പെട്ടെന്നുണ്ടായ, അപ്രതീക്ഷിതമായ.

പെരുങ്കാട്ടിൽ പുക്കിന്ധനമൊടിച്ചു കെട്ടിവച്ചതും,
അരുണനസ്തമിച്ചതും മറന്നില്ലല്ലീ?
ക്രൂരിരുട്ടമാകസ്മികമായൊരു മഹാമഴയും
കൂടിവന്നു കൊടുങ്കാററും കൂടീട്ടസ്മാകം
മോഹമേറെ വളർത്തുമ്പോളും തകർത്തും
ഉത്സാഹിച്ചുടൻ നാമെല്ലാമൊരുമിച്ചതും
പാത്തിരിയാതെ പറന്നുപോമിക്കാറ്റത്തെന്നുറക്കാമ്പി-
ലോർത്തൊരു തുരപ്പിനുള്ളിലൊളിച്ചന്യോന്യം
കോർത്തു കൈകൾ പിടിച്ചതും പിന്നെപ്പേടിതീരുംവണ്ണം
മാർത്താണ്ഡനുദിച്ചതും, മറന്നില്ലല്ലീ?
താപസനന്തിക നമ്മെക്കാണാഞ്ഞിട്ടു പത്നിയോടു
കോപിച്ചതും പുലർകാലേ തിരഞ്ഞു കാണ്മാൻ
താപംപൂണ്ടു താനേ പുറപ്പെട്ടനേരം കുളുന്നു നാം
പേടിച്ചുവിറകുംകൊണ്ടരികിൽ ചെന്നതും,
ചെമ്മേ വീണു നമസ്കരിച്ചതും മഹാമുനി മോദാൽ
നമ്മെയെല്ലാമനുഗ്രഹിച്ചതും തോന്നുന്നോ?
നന്മ നമുക്കതേയുള്ളു ഗുരുകടാക്ഷംകൂടാതെ
ജന്മസാഫല്യം വരുമോ ജനിച്ചാലാക്കും?

---

അസ്മാകം—നമുക്കു്.

പാത്തിരിയാതെ—വേഗത്തിൽ.

തുരപ്പു്—വൃക്ഷത്തിൻെറ പോടു്.

നന്മനമുക്കതേയുള്ളു—ഗുരുവിൻെറ ആ അനുഗ്രഹംതന്നെയാണു നമ്മുടെ നന്മയ്ക്കു കാരണം.

ഇടയിൽ—ദുർല്ലഭങ്ങളായ ദന്തി മുതലായവയുടേയും സുലഭങ്ങളായ പുഷ്പം മുതലായവയുടേയും ഇടയിൽ.

ദന്തിയുമാം പൃഷ്ഠവുമാമിടയിലെന്തുമാം ഗുരു-
ദക്ഷിണ തനിക്കൊത്തോണം ചെയ്യേണമാരും.
അന്തകനോടുണ്ണിയെ മേടിച്ചുകൊണ്ടന്നപ്പിച്ച നാം-
മത്രമാത്രം ചെയ്തിട്ടിന്നും ഭക്തിചെയ്യുന്നു.
ആചാൎയ്യനിഷ്ക്രയംചെയ്തിട്ടാലയം ഗമിച്ചശേഷ-
മാശു സമാവൎത്തനമതീതമായില്ലേ?
വാചാ കിം ബഹുനാ തവ വേളിയും കഴിഞ്ഞുവല്ലോ
വാരിജാക്ഷി ഭവാനനുരൂപയല്ലയോ?
വിശേഷങ്ങളിനിയും പറഞ്ഞുകൊള്ളാം ബന്ധംവിനാ
വിശക്കുന്നു നമുക്കതു സഹിച്ചുകൂടാ.
വിശുദ്ധനായ ഭവാന്റെ ഭവപീഡ തീൎന്നുപോമീ-
വശക്കേടു ശമിക്കുമ്പോളതിനെന്തുള്ളു.
പൊതിയിങ്ങോട്ടുതന്നാലും ലജ്ജിക്കേണ്ട ഗോപിമാരും
കൊതിയനെന്നിജ്ജനത്തെപ്പറവു ഞായം."

---

അത്ര അമാനുഷമായ ഒരു ദക്ഷിണ നാം ചെയ്തുവെങ്കിലും ഇപ്പോഴും നാം ഗുരുവിൽ ഭക്തിയോടുകൂടിയിരിക്കുന്നു.

ആചാര്യനിഷ്ക്രയം—ഗുരുദക്ഷിണ.

സമാവൎത്തനം—ബ്രഹ്മചര്യവ്രതത്തിന്റെ അവസാനത്തിൽ നടത്തുന്ന ഒരു ക്രിയ.

വാചാ കിം ബഹുനാ—ബഹുനാ വാചാ കിം—വളരെ പറയുന്നതെന്തിനു്. 'വാചാ' എന്നതു സംസ്കൃതത്തിൽ സ്ത്രീലിംഗമാകയാൽ 'ബഹുനാ' എന്നതിനുപകരം 'ബഹ്വ്യാ' എന്നു പ്രയോഗിക്കേണ്ടതാണു്.

ബന്ധംവിനാ വിശക്കുന്നു—കാരണംകൂടാതെ വിശക്കുന്നു.

ഭവപീഡ— സംസാരദുഃഖം.

'എന്റെ ഈ ക്ഷീണം മാററുന്നതിനു വല്ലതും തന്നാൽ അങ്ങേയ്ക്കു മോക്ഷമുണ്ടാകും' എന്നു നേരംപോക്കായി പറയുന്നു.

പറവു ഞായം—പറയാനുണ്ടു്, പറയുക പതിവാണു്.

ഇതി യദുപതി മുദാ സതതമിരന്നു സതാം-
ഗതിയതു കൈക്കലാക്കീട്ടഴിച്ചുകൊണ്ടു്
കല്ലും നെല്ലുമെല്ലാമവലെന്നുവെച്ചിട്ടൊരുപിടി
നല്ലവണ്ണം വാരി വേഗം വയററിലാക്കി.
മല്ലരിപു പിന്നെയും വാരുവാനാഞ്ഞനേരം വീര്യം
വല്ലഭാ വന്ദിച്ചു തന്റെ കരംപിടിച്ചു.
മതിമതി പതിയോടു പറവ്വതുംചെയ്തു, "കാന്ത!
മതി മതി കദശനമതീവമൂല്യം
മതിപ്പാനും കൊടുപ്പാനും തന്നെ ഞാനിനിയൊന്നുകൊണ്ടും
മതിയാകയില്ലെന്നായിവന്നിരിക്കുന്നു.
പിറന്നന്നു തുടങ്ങീട്ടു പിരിയാതെ പാക്കുമെന്നെ
മറന്നെന്നു തോന്നീടുന്നിതധുനാ ബന്ധം
മുറിച്ചയച്ചീവിപ്രന്റെ പത്നിക്കു ദാസിയാക്കുവാൻ
ഉറച്ചിതോ തിരുമനസ്സിലിതെന്തയ്യോ?"

സതതം—ഇടവിടാതെ. സതാംഗതി—സജ്ജനങ്ങൾക്കു് ആശ്രയമായുള്ളവൻ.

മതിമതി—ബുദ്ധിയുള്ളവം.

മതി മതി കദശനം—കദശനത്തെ മതിയാക്കിയാലും.

കദശനം—ചീത്തയായ ഭക്ഷണം. കല്ലും നെല്ലും കലൎന്ന ഈ അവൽ തിന്നതു മതി എന്നൎത്ഥം.

ബന്ധം...മനസ്സിൽ—നാം തമ്മിലുള്ള സംബന്ധത്തെ ഛേദിച്ചു് എന്നെ ഈ ബ്രാഹ്മണന്റെ ഭാൎയ്യയുടെ ദാസിയാക്കാൻ അങ്ങു നിശ്ചയിച്ചിരിക്കുകയാണോ? ഇനിയും അവൽ ഭക്ഷിക്കുന്നതായാൽ ആ അനുഗ്രഹത്തിനു മതിയായ ഐശ്വൎയ്യം ബ്രാഹ്മണനു കൊടുക്കണമെങ്കിൽ മഹാലക്ഷ്മി ബ്രാഹ്മണന്റെ ഗൃഹത്തിൽത്തന്നെ വസിക്കേണ്ടിവരുമെന്നു താല്പൎയ്യം.

പരിചയിച്ചിട്ടും—സഹവാസംചെയ്തിട്ടും.

ഒരു മുഷ്ടി (പിടി) കൊണ്ടുതന്നെ എനിക്കു നിറഞ്ഞുകഴിഞ്ഞു. പിന്നെ നിന്റെ അഭിപ്രായം അറിയുന്നതിനായി ഇങ്ങനെ തുടങ്ങിയതാണു്.

"പരിഭ്രമിക്കേണ്ട പത്നീ! പറഞ്ഞതുകൊള്ളാം ഞാനും
പരമഭക്തന്മാരെക്കണ്ടിരിക്കുന്നേരം
പരവശനായ് കൃപകൊണ്ടെന്നെയും മറന്നുപോം ഞാൻ
പരിചയിച്ചിട്ടും നീയതറിഞ്ഞിട്ടില്ലേ?
നിറഞ്ഞുകഴിഞ്ഞു നമുക്കൊരു മുഷ്ട്യാ നിന്റെ ഭാവ-
മറിഞ്ഞുകൊൾവതിനായിപ്പുനരുദ്യോഗം
കുറഞ്ഞൊരു ചിപിടകം ശേഷിച്ചതിതാ, ഭവതി!
പറഞ്ഞതും മറക്കാമോ ഭക്തയായ നീ?"
വിവിധചരാചരാണാം പിതാക്കന്മാരേവം കാര്യം
സവിധഗനാം ദ്വിജനെ ശ്രവിപ്പിക്കാതെ,
ചെവിയിലന്യോന്യമോതീട്ടമൃതമാകിയ ശേഷം
അവലമ്മ കൊണ്ടുപോയിപ്പിന്നെയും വീശി.

---

ചിപിടകം—അവൽ. 'ഭവതി' ഈ പദം 'അല്ലയോ' എന്നർത്ഥത്തിൽ സംബോധനയായി എടുക്കണം.

അല്ലയോ ദേവി! അല്പം അവൽ ശേഷിച്ചതിനെ എടുത്തുകൊണ്ടാലും. ഭക്തയായ നീ പറഞ്ഞതിനെ ലംഘിക്കാൻ പാടില്ല.

വിവിധചരാചരാണാം—നാനാപ്രകാരത്തിലുള്ള ചരാചരവസ്തുക്കളുടെ. പിതാക്കന്മാർ—അച്ഛനമ്മമാർ.

'കാര്യം' ഓതീട്ട് എന്ന ക്രിയയുടെ കർമ്മം.

സവിധഗൻ—സവിധത്തിൽ ഗമിച്ചിരിക്കുന്നവൻ, അടുക്കൽ ഇരിക്കുന്നവൻ.

അമൃതമാകിയശേഷം—ഭഗവാൻ ഭക്ഷിച്ചതിന്റെ ശേഷമാകയാൽ അമൃതതുല്യമായിത്തീന്ന ഉച്ഛിഷ്ടം.

സമീപസ്ഥനായ ബ്രാഹ്മണൻ കേൾക്കാതെ ചരാചരങ്ങളുടെ മാതാപിതാക്കന്മാരായ രുഗ്മിണീകൃഷ്ണന്മാർ ഇപ്രകാരം രഹസ്യമായി പറഞ്ഞതിന്റെ ശേഷം അമൃതസമമായ ഉച്ഛിഷ്ടത്തെ രുഗ്മിണി എടുത്തുകൊണ്ടുപോയിട്ട് പിന്നെയും ബ്രാഹ്മണനെ വീശി.

നിഖിലാണ്ഡകോടിനിഗമാദികളെക്കൊണ്ടും നിറ-
യാത്ത കൃഷ്ണകുക്ഷി ഭുക്തിപൂരിതമായി
സഖിദത്തപൃഥുകൈകമുഷ്ടിയാൽ നിറയ്ക്കപ്പെട്ടു
സഖി മുകുന്ദനാലേവം വദിക്കപ്പെട്ടു,
"പണ്ടൊരിക്കൽ പാണ്ഡവമഹിഷിയുടെ ശാകോദന-
മുണ്ടുനാ, മിന്നു ഭവാൻെറ പൃഥുകം തിന്നു;
രണ്ടുകൊണ്ടുമുണ്ടായോരാനന്ദസുഖവും തൃപ്തിയും കീഴി-
ലുണ്ടായിട്ടില്ലൊരിക്കലുമെനിക്കു സഖേ!
കൈക്കലൊന്നുമില്ലാഞ്ഞെൻെറ ഭക്തന്മാരപ്പി-
കിച്ചാൽ കാഞ്ഞിരക്കുരുവുമെനിക്കമൃതം
ഭക്തിഹീനന്മാരായ ഭഗ്നന്മാർമൃതംതന്നാലും
തിക്തകാരസ്കരഫലമായിട്ടുതീരും.
ശർവ്വഹീനന്മാരായ ഭവാദൃശന്മാരണുമാത്രം
ചർവ്വണമിന്നു ചില്ലതും കൊണ്ടുതന്നാൽ,
പർവ്വതത്തിലുമധികമെനിക്കെന്നു പറയാതെ
സർവ്വതത്ത്വവിത്തേ ഭവാനറിയാമല്ലോ.

---

നിഖിലാണ്ഡകോടിനിഗമാദികൾ—നിഖിലങ്ങളായിരിക്കുന്ന അണ്ഡങ്ങളുടെ കോടികളും നിഗമങ്ങളും മുതലായവ.

അണ്ഡങ്ങൾ—ബ്രഹ്മാണ്ഡങ്ങൾ.

കോടികൾ—അസംഖ്യങ്ങൾ. നിഗമങ്ങൾ—വേദങ്ങൾ.

ഭുക്തിപൂരിതം—ഭക്ഷണംകൊണ്ടു നിറഞ്ഞതു്.

സഖിദത്തപൃഥുകൈകമുഷ്ടി—സഖാവിനാൽ ദത്തമായ പൃഥുകത്തിൻെറ ഏകമുഷ്ടി (ഒരു പിടി).

പാണ്ഡവമഹിഷി—പാഞ്ചാലി.

ശാകോദനം—ശാകമാകുന്ന ഓദനം.

ശാകം—ചീര. ഓദനം—ഭക്ഷണം. ഈ കഥ ഭാരതം ആരണ്യപർവ്വത്തിൽ നോക്കുക.

കായഭേദമുണ്ടെങ്കിലും രണ്ടല്ലാവാമുഭൌ, ജീവൻ-
ച്ഛായാല്യമിരിക്കുമ്പോഴുമെന്നറിഞ്ഞാലും.
ശ്രീയും തവ സ്ത്രീയുമൊന്നെന്നുള്ള പദംതന്നെ ചെന്നു-
ജ്ജായയോടു പറഞ്ഞേപ്പൂ മമ വചനം."
ഇത്തരം സല്ക്കാരവാക്യങ്ങളേക്കൊണ്ടു സമപ്പിച്ചോ-
രുത്തമപൂരുഷനോടുണത്തിപ്പാനേതും
ഉത്തരമില്ലാഞ്ഞിട്ടു വിചാരിച്ചിരുന്നു കുചേലൻ
ചിത്തരസം വരുമാറീവണ്ണം വചിച്ചു,
"ഭുക്തിമുക്തിദാതാവേ, ഭുവനനാഥ! ഭഗവാനേ!
ഭക്തികൊണ്ടു ഭക്തന്മാരും, നിന്നാലത്ഭുതം!
ശക്തികൊണ്ടു ശക്തന്മാരും, ജയിക്കപ്പെടുന്നതിനാൽ
യുക്തം രണ്ടജിതാഖ്യയ്ക്കുമന്തരം വേണ്ടാ.
കപ്പവുംകൊണ്ടെല്ലാ ലോകപാലന്മാരും ദ്വാരംതോറു-
മെപ്പോളവസരമെന്നു നോക്കിപ്പാക്കുന്നു;

(നമ്മുടെ ഐക്യംപോലെ) മഹാലക്ഷ്മിയും അങ്ങേ ഭാര്യയും ഒന്നുതന്നെ എന്നു ഞാൻ പറഞ്ഞിരിക്കുന്നതായി അങ്ങേ ഭാര്യയോടു പറഞ്ഞാലും. ഒന്നെന്നപദംതന്നെ—പര്യായശബ്ദങ്ങൾതന്നെ.

'ഇരുന്നു' ക്രിയാന്യൂനം. വചിച്ചു എന്ന ക്രിയയാൽ പൂർണ്ണം.

ഭുക്തിമുക്തിദാതാവ്—ഭുക്തിയേയും മുക്തിയേയും ദാനംചെയ്യുന്നവൻ; ഭുക്തി—ഭോഗം, ഐശ്വര്യം. മുക്തി—മോക്ഷം.

ഭക്തി—ശ്രദ്ധ.

അജിതാഖ്യ—അജിതൻ എന്നുള്ള പേരു്. ഇതു ഭഗവാന്റെ നാമങ്ങളിൽ ഒന്നാകുന്നു. അജിതൻ—ജയിക്കപ്പെടാത്തവൻ.

'യുക്തം രണ്ടജിതാ...' എന്നിടത്തു പാഠഭേദം:

'യുക്തമിന്നജിതാഖ്യയ്ക്കൊരന്തരമില്ല.'

ഭക്തന്മാരിൽ അങ്ങേയ്ക്കുള്ള വാത്സല്യം അവരുടെ ഭക്തിയെ അതിശയിക്കുന്നു; ശക്തികൊണ്ടു് അങ്ങു ശക്തന്മാരെ ജയിക്കുന്നു. അതിനാൽ അജിൻ എന്നപേരു രണ്ടുവിധത്തിലും അങ്ങേയ്ക്കു സാർത്ഥമായിരിക്കുന്നു.

കപ്പയിൽ കിടന്നവനേപ്പൂജിക്കുന്ന ഭവാൻ; കീഴി-
ലിപ്പുതുമ കണ്ടിട്ടില്ലം കേട്ടിട്ടുമില്ല.
ചെറുപ്പത്തിൽ പരിചയംകൊണ്ടു തവ രൂപത്തെ ഞാൻ
മനോദപ്പണത്തിൽ കണ്ടിതവയെപ്പോഴും.
അപ്പോഴപ്പോഴം കേട്ടു ഭവാനെ സ്മരിച്ചിരുന്നു ഞാനും;
ഇപ്പോഴിവിടേയ്ക്കു വന്നു കാണുകയുംചെയ്തു.
കല്പന ലംഘിപ്പാൻമേലാത്തേഴാംമാളികമുകളിൽ
അല്പനിവൻ രാമുഴവനീശ്വരിയുടെ
തല്പത്തിന്മേലിരുന്നിട്ടു വിഷ്ണുപദം വാണുവല്ലോ
മല്പരനാം ധന്യനില്ലീമന്നീരേഴിലും
ദിവ്യരത്നപ്രകാശംകൊണ്ടത്ര രാത്രിയില്ലെങ്കിലും
നവ്യമാമരുണോദയമട്ടത്തു നൂനം.
ഭവ്യയതാം ഭക്തി ഭവിക്കേണം മമ, പോകട്ടെ ഞാൻ,
അവ്യാജമനോജ്ഞമംഘ്രി ചേരുവോളവും."

---

ചെറുപ്പത്തിൽ പരിചയിച്ചിട്ടുള്ളതായ അങ്ങേ രൂപത്തെ മനസ്സാകുന്ന കണ്ണാടിയിൽ കണ്ടും അങ്ങേ വൃത്താന്തങ്ങളെല്ലം കേട്ടും ഞാൻ അങ്ങേ ധ്യാനിച്ചിരുന്നു.

വിഷ്ണുപദം വാണുവല്ലോ—വിഷ്ണുവിൻെറ സ്ഥാനത്തെ വഹിച്ചു വല്ലോ. ഈശ്വരിയുടെ തല്പത്തിൽ ഇരുന്നതുകൊണ്ടു്.

ദിവ്യങ്ങളായ രത്നങ്ങളുടെ തേജസ്സുകൊണ്ടു് ഇവിടെ ഇരുട്ടില്ലെങ്കിലും.

നവ്യം—നൂതനം.

ഭവ്യയതാം—മംഗലപ്രദമായ.

മനോജ്ഞമെന്നു യഥാൎത്ഥമായി പറയപ്പെടുന്നതായ അങ്ങേ പാദങ്ങളിൽ ചേരുന്നതുവരെയ്ക്കും, ഇതു ഭവിക്കണമെന്നുള്ള ക്രിയയെ വിശേഷിപ്പിക്കുന്നു. ഭാൎയ്യയുടെ വാക്കിനാൽ ധനാൎത്ഥിയായി പറപ്പെട്ട ഈ വിരക്തൻ ഇവിടെ എന്താണു് അപേക്ഷിക്കുന്നതെന്നു നോക്കുക.

മാത്രംപോലും ധനഹീനനായ വിപ്രൻ മുകുന്ദനെ
മാനസംകൊണ്ടെടുത്തിട്ടു കൂടെക്കൊണ്ടുപോയ്,
യാത്രചൊല്ലി നടന്നടനശ്രുപൂൎണ്ണനേത്രമനു-
യാതനായ മുകുന്ദനേപ്പുണൎന്നനിൎത്തി.
മല്ലരിപുവിന്റെ മന്ദഹാസസൌന്ദൎയ്യാതിശയ-
സല്ലാപാനുകമ്പ മഹാമാനസല്ക്കാരം
എല്ലാമുള്ളിലോൎത്തു, തന്നെ വിസ്മരിച്ചു താനേചെന്നോ-
രില്ലമടുപ്പാറായപ്പോഴേവം ചിന്തിച്ചു:

"ആശ്ചൎയ്യമാശ്ചൎയ്യമിദമോൎത്തുകാണുംതോറും; പാരി-
ലാരിലുമസാരനായ ഞാനെവിടത്തു!
ഈശ്വരേശ്വരനായുള്ള കൃഷ്ണനെവിടത്തു! മൈത്രി-
യീവൎണ്ണമാൎക്കാരിലും കാൺകയില്ലെങ്ങും,
ത്രയസ്ത്രിംശൽക്കോടിത്രിദിവേശന്മാൎക്കുമല്ല മൂൎത്തി-
ത്രയത്തിനുമത്രയല്ലിത്രിജഗത്തിനും
ത്രയിക്കും തമ്പുരാനായ പുമാനെന്നെക്കണ്ടനേരം
തെരിക്കെന്നു താഴത്തുവന്നെതിരേററത്തും
ചിയത്തൊലിച്ചിട്ടു പൂതിഗന്ധമേറും വിരൂപനെ
വയസ്യനെന്നിട്ടു, രതിപതിപിതാവാം

---

അശ്രുപൂൎണ്ണനേത്രം—അശ്രുക്കളെക്കൊണ്ടു പൂൎണ്ണങ്ങളായ നേത്രങ്ങളോടു കൂടുംവണ്ണം.

അനുയാതൻ—അനുയാത്രചെയ്യുന്നവൻ.

മൈത്രി—സ്നേഹം.

ത്രയത്രിംശൽ—മുപ്പത്തിമൂന്ന്. ത്രിദിവേശന്മാർ—ദേവന്മാർ.

ത്രയി—ത്രിവേദം.

തെരിക്കെന്ന്—വേഗത്തിൽ.

ശ്രീയഃപതിമാറത്തുചേർത്തിഗാഢം പുണർന്നതും
ഭയപ്പെട്ടിട്ടാരുമൊന്നും പറയാഞ്ഞതും,
അല്പനാമിവനെക്കേററിക്കൊണ്ടുപോയിപ്പൊക്കമേറും
സപ്തമസൗധസ്യോപരി രത്നപര്യങ്കേ
തൃപ്തിവരുമാറിരുത്തിപ്പൂജിച്ചതും രാത്രൗരമാ
സുപ്തിസുഖമുപേക്ഷിച്ചു വീശിനിന്നതും.
ഹാസ്യബ്രാഹ്മണനഖിലബ്രഹ്മാണ്ഡനായകൻ ചെയ്ത
ദാസ്യത്തിനില്ലവസാനമതെല്ലാംകൊണ്ടും
ശാസ്യന്മാരാം ഭൃത്യന്മാരുമശിക്കാത്ത കുപ്പിച്ചുക-
മാസ്യത്തിലിട്ടമൃതാക്കിട്ടിറക്കിയതും
ഓർത്താലെന്റെദാരിദ്ര്യംതീർത്തയച്ചേനേ അതഥിച്ചെ-
ആർത്തപാരിജാതം,മതൊന്നയത്തുപോയി [ങ്കിൽ
പേർത്തങ്ങോട്ടു ചെല്ലുകയും, കഷ്ടം! വഴി കണ്ണുംതോർത്തു
കാത്തിരിക്കും പത്നിയോടെന്തുരചെയ്യേണ്ടു.

---

പൂതിഗന്ധം—ദുർഗന്ധം.

രത്നപര്യങ്കേ—രത്നങ്ങൾകൊണ്ടു് അലംകൃതമായ കട്ടിലിൽ.

സുപ്തിസുഖം—നിദ്രാസൗഖ്യം.

ഹാസ്യബ്രാഹ്മണൻ—ഹസിക്കപ്പെടുവാൻ യോഗ്യനായ ബ്രാഹ്മണൻ. എത്രയും നിസ്സാരനായ ബ്രാഹ്മണൻ.

പാഠഭേദം:

'ദാസ്യത്തിനില്ലവസാനം...' എന്നിടത്തു്,

'ദാസ്യത്തിനില്ലവസാനമതെല്ലാമാസ്താം.'

ആസ്താം—ഇരിക്കട്ടെ.

ശാസ്യന്മാർ—ശാസിക്കപ്പെടേണ്ടവർ. അശിക്കുക—ഭക്ഷിക്കുക.

ആസ്യം—വായ്.

ആർത്തപാരിജാതം—ആർത്തന്മാർക്കു പാരിജാതം (കല്പവൃക്ഷം) ആയുള്ളവൻ. അയത്തുപോയി—മറന്നുപോയി.

ജന്മം വ്യൎത്ഥമാക്കിപ്പതിവ്രതയെപ്പട്ടിണിക്കിട്ട
കല്മഷവാനുണ്ടോ ഗതി മുക്തനായാലും?
ചിന്മയനാം കൃഷ്ണൻചെയ്ത സല്ക്കാരമിവന്നു വേണ്ടും
മന്മതിമന്ദതാദോഷം മായനും പററി"
ഭാൎയ്യയുടെ ദുഃഖമോൎത്തിട്ടതിവിരൂപനായ താൻ
കാൎയ്യമാനുഷനോളം സുന്ദരനായതും,
സൂൎയ്യപ്രകാശനായതുമറിയാതെ പോയിച്ചെല്ലും
ആൎയ്യനായ വിപ്രനാത്മദിക്കിനേക്കണ്ടു.
കണ്ടാലപ്പൃതന്റെ കണക്കായ കുചേലനാലില്ല-
മുണ്ടായിരുന്ന ദേശവുമടുത്തദിക്കും,
രണ്ടാംദ്വാരകാപട്ടണമായിട്ടത്രേ കാണപ്പെട്ടു
തണ്ടാർമാനിനീശന്റെ കാരുണ്യമാശ്ചൎയ്യം!
പൊക്കംകൊണ്ടും ലക്കുകൊണ്ടും പണികൊണ്ടും മണി-
മുഷ്ക്കുകൊണ്ടും ധനധാന്യസമൃദ്ധികൊണ്ടും [ഹേമ-

---

പേൎത്തും—വീണ്ടും, തിരിയെ വഴി; കാത്തു, എന്ന ക്രിയയുടെ കൎമ്മം.

കണ്ണുതോൎത്തു—കണ്ണുതുടച്ചു. 'കണ്ണുകോൎത്തു' എന്നൊരു പാഠവും കാണുന്നു. വഴിയിൽ കണ്ണിനെ കോൎത്തു്, മാൎഗ്ഗബദ്ധദൃഷ്ടിയായിട്ടു്, എന്നു വേണമെങ്കിൽ അൎത്ഥം പറയാം.

ഇവന്നുവേണ്ടും—എനിക്കുമാത്രം; കൃഷ്ണന്റെ സല്ക്കാരംകൊണ്ടു് എനിക്കുമാത്രം വളരെ തൃപ്തിയായി.

മായൻ—മായയുള്ളവൻ, ശ്രീകൃഷ്ണൻ.

മായൻ, മായോൻ, മായകൻ ഈ പദങ്ങൾ പുരാതനസാഹിത്യത്തിൽ അപൂൎവ്വമായി കാണാറുണ്ടെങ്കിലും ഇപ്പോൾ നടപ്പില്ല.

മന്മതി...പററി—എന്നോടു സംസൎഗ്ഗം ചെയ്കതിനാൽ എന്റെ ബുദ്ധിമാന്ദ്യം കൃഷ്ണനെയും ബാധിച്ചു. അല്ലെങ്കിൽ ഞാൻ മറന്നു പോയാലും അദ്ദേഹംതന്നെ വിചാരിച്ചു് എനിക്കു വല്ലതും തന്നയക്കുമായിരുന്നു എന്നു ഭാവം.

ഭാൎയ്യയുടെ ദുഃഖത്തെ വിചാരിച്ചിട്ടു്, ഏറ്റവും വിരൂപനായി

മുഷ്ക്കൊഴിഞ്ഞ നരകരിരഥതുരഗാദികടെ
തിക്കുകൊണ്ടും തിമിർത്ത കോലാഹലംകൊണ്ടും
എല്ലാംകൊണ്ടും കുശസ്ഥലീപട്ടണത്തോടൊത്തിരിക്കു-
മില്ലംകണ്ടീശ്വരി! വഴിപിഴച്ചു ഞാനും.
മല്ലരിപുവിന്റെ മഹാരാജധാനിക്കു പിന്നെയും
ചെല്ലുകയോ എന്നവിടെ നിന്നു കുചേലൻ.
അപ്പോളകത്തുന്നു ലക്ഷ്മീകല്പയായ പത്നിവെക്ക-
മപ്സരസ്ത്രീകളോടൊത്ത സഖിമാരോടും,
നൽപുരവാസികളോടും നാനാവാദ്യഘോഷത്തോടും
കെല്പോടഷ്ടമംഗല്യാദ്യസാകല്യത്തോടും
കൂടിവന്നെതിരേററകം പൂകിച്ചുപതിയെ മിത്ര-
കോടിപ്രഭപൂണ്ട പുത്തൻപുരി കാണിച്ചു,
നാടകക്കൊട്ടിലും കക്ഷ്യാപ്രാകാരഗോപുരങ്ങളും
ഘോടകപംക്തിയുമാനക്കൊട്ടിലുകളും
പാടേ കാട്ടിപ്രസാദിപ്പിച്ചിട്ടു കേററിക്കൊണ്ടുപോയി
പാടീരശ്രീതുംഗമഞ്ചത്തിന്മേലിരുത്തി.

---

രുന്ന താൻ ശ്രീകൃഷ്ണനെപ്പോലെ സുന്ദരനും സൂര്യനെപ്പോലെ തേജസ്വിയും ആയിത്തീർന്നതിനെ അറിയാതെ നടന്നുപോകുന്ന ബ്രാഹ്മണശ്രേഷ്ഠൻ തന്റെ ദേശത്തെ കണ്ടു. ഭഗവാന്റെ അനുഗ്രഹംകൊണ്ടു വിരൂപനായ കുചേലൻ സുന്ദരനായിത്തീർന്നു എന്നാണു കവി പറയുന്നതു്.

മുഷ്ക്ക്—സമൃദ്ധി, ആധിക്യം.

എന്നു—എന്നു സംശയിച്ചു.

ലക്ഷ്മീകല്പയായ—ലക്ഷ്മിയോടു തുല്യയായ.

കക്ഷ്യ—വളപ്പു്.

ഘോടകപംക്തി—കുതിരപ്പന്തി.

പാടീരശ്രീതുംഗമഞ്ചം—പാടീരം (ചന്ദനം)കൊണ്ടുണ്ടാക്കിയിട്ടുള്ളതും തുംഗവുമായ മഞ്ചം.

വെൺകൊററാതപത്രം തഴവെഞ്ചാമരം താലവൃന്തം
തങ്കക്കോളാമ്പി താംബൂലചർവ്വണക്കോപ്പും
മങ്കമാരെടുത്തുംകൊണ്ടു വേണ്ടെങ്കിലും ചുററുംക്കൂടി,
പങ്കജാക്ഷകൃപകൊണ്ടു മുട്ടി കുചേലൻ.
അൻപതിനായിരത്താണ്ടു കഴിഞ്ഞാലും ലയമില്ല
സമ്മതം മുകുന്ദനാജ്ഞാപിച്ച മന്ദിരേ.
സംഭ്രമമകന്നു തല്പത്തിന്മേലിരുന്നു കുചേലൻ
സംപ്രസാദം നിജപത്നിയോടു ചോദിച്ചു:
"എന്തീവണ്ണമിപ്രദേശേ മന്ദിരങ്ങൾ വിളങ്ങുവാൻ
ബന്ധമെന്തെന്നുരചെയ്ക മംഗലശീലേ!"
വിപ്രവാക്യമേവം കേട്ടു പത്നിതാനുമുരചെയ്താൾ
സുപ്രസന്നനായ മഹീദേവനോടപ്പോൾ:

"ചിത്രതരമിന്നലേയങ്ങിത്രനേരമായിവിടെ
ചിത്രദീപ്തിപൂണ്ടൊരുത്തി മുററത്തുവന്നു.
ഇന്ദിരയ്ക്കു നേരായുള്ള ചന്ദ്രബിംബമുഖിതന്റെ
സുന്ദരത്വംകണ്ടാൽ കണ്ണിനമൃതായുള്ളു.
പങ്കജകോരകമവൾ കരങ്ങളിലുണ്ടു രത്ന-
ക്കൊങ്കകളിലിളകുന്ന മുത്തുമാലയും

പ്രപഞ്ചസുഖങ്ങളിൽ വിമുഖനായ കുചേലനു് ഭഗവാന്റെ അനുഗ്രഹത്താൽ സിദ്ധിച്ച ഈ സുഖങ്ങൾ ഒരുപദ്രവമായി തോന്നി.

ഭഗവാന്റെ മനസ്സങ്കല്പത്താലുണ്ടായിട്ടുള്ള ഈ മന്ദിരത്തിനു് അനേകായിരം വർഷങ്ങൾ കഴിഞ്ഞാലും നാശമുണ്ടാകയില്ലെന്നു നിശ്ചയം.

ഇത്രനേരമായി-ഈ സമയമായപ്പോൾ.

ചിത്രദീപ്തി-മനോഹരമായ തേജസ്സു്.

പങ്കജകോരകം—താമരമൊട്ടു്.

കുന്ദമന്ദസ്മിതം—മുല്ലപ്പൂപോലെ ധവളമായ മന്ദഹാസം.

കണ്ടമന്ദസ്മിതംതൂകിപ്പെട്ടെന്നെനോക്കിയുരചെയ്തു
സന്ദൎശനസംഗതിക്ക മഞ്ജുളവാണീ:

"'ദ്വാരകയിൽനിന്നഹമിങ്ങാഗമിച്ചു നിൻ കണവ-
നാരണൻ നല്കിയ പ്രാഭൃതമെന്തെന്നോൎപ്പൂ!
ശ്രീപതി അവൽഭുജിച്ചകാരണം ഞാൻ വന്നിവിടെ
ശ്രീസമ്പദം നിങ്ങൾക്കെന്നുമനുഭവിക്കാം
നാളിൽ നാളിൽ സുഖിച്ചതിമോദമോടു വസിച്ചാലും
നാളീകലോചനൻതന്നെ നാമമാഹാത്മ്യാൽ.'
ഇത്ഥമവൾ ഗിരം കേട്ടു സത്വരം ഞാൻ ചെല്ലുന്നേരം
സത്യംപത്മപത്രാക്ഷിയും ചെററകത്തൊട്ടു
ചെന്നുകേറുന്നതുംകണ്ടു, പിന്നെയുള്ള വിസ്മയങ്ങൾ
പന്നഗനാഥനും വാൎത്തിക്കൂടാ ചെഞ്ചമ്മേ."
ഇപ്രകാരം പതിതന്റെ മംഗലവാണികൾ കേട്ടു,
വിപ്രനേററം പ്രസാദിച്ചിട്ടിങ്ങനെ ചൊന്നാൻ:

"കാമക്രോധലോഭമോഹമഹങ്കാരമദംഡംഭം
താമിസ്രമത്സരം പൈശുന്യത്തിലജ്ഞരാം

---

സന്ദൎശനസംഗതിക്ക—കാണ്മാൻ ഇടയായതു് എങ്ങനെയെന്ന തിനെക്കുറിച്ചു്.

മഞ്ജുളവാണി—മഞ്ജുളമായ (മധുരമായ) വാക്കോടുകൂടിയവൾ. ഉരചെയ്തു എന്നതിന്റെ കൎത്താവു്.

പ്രാഭൃതം—കാഴ്ചദ്രവ്യം.

ശ്രീസമ്പദം—ഐശ്വൎയ്യസമൃദ്ധിയെ.

പൈശുന്യത്തിലജ്ഞരാം—ദുഷ്ടതയിൽ പാണ്ഡിത്യമില്ലാത്തവർ.

മുൻപറഞ്ഞിരിക്കുന്ന കാമക്രോധാദികളെയും സപ്തമിയായി ഗ്രഹിച്ചു കാമക്രോധാദിദോഷങ്ങളെഅറിഞ്ഞിട്ടില്ലാത്ത സാധുക്കൾ എന്നൎത്ഥം പറയേണ്ടിയിരിക്കുന്നു.

സാധുക്കൾ—സജ്ജനങ്ങൾ.

സാധുക്കളെപ്പരിപാലിച്ചാധികളഞ്ഞഖിലക്കു-
മാധാരഭൂതനാം കൃഷ്ണനെന്നറിഞ്ഞാലും.
ബോധരൂപാത്മകൻ തന്റെ പാദഭക്തികൊണ്ടു ദുഃഖ-
വാരിധിയെക്കടക്കുന്നു സമചിത്തന്മാർ
വാമദേവവിരിഞ്ചാദി വാനവർയോഗിവൃന്ദങ്ങൾ
കാമദശ്രീകൃഷ്ണപാദം ഭജിച്ചിരിപ്പൂ.
ദേവദേവൻജഗന്നാഥൻ കേവലൻ ജ്യോതിസ്സ്വരൂപൻ
ദേവകീപുത്രൻ ശ്രീവാസുദേവൻ മുകുന്ദൻ
ശ്രീരമണൻ ശ്രീധരൻ ശ്രീനീലകണ്ഠപ്രിയൻ ശൗരി
ക്ഷീരസലിലേ ഭുജംഗതല്പേ ശയിച്ചോൻ
കേശവൻ ഗോവിന്ദൻ മധുസൂദനൻ കൈടഭാന്തകൻ
ക്ലേശപാശവിനാശനൻ കേശിമഥനൻ
അച്യുതനനന്തനമൃതാനന്ദൻ വിദ്യാവിനോദൻ
സച്ചിൽബ്രഹ്മാഖ്യൻ സകലലോകൈകനാഥൻ
നിശ്ചലൻ നിഷ്കളൻ നിത്യൻ നിർവ്വികല്പൻ ജനാർദ്ദനൻ
സ്വാത്മവരപ്രദൻ നിഗമാന്തനിവേദ്യൻ

---

ബോധരൂപാത്മകൻ—ജ്ഞാനരൂപൻ.

സമചിത്തന്മാർ—സർവ്വഭൂതങ്ങളേയും ഒരുപോലെ വിചാരിക്കുന്നവർ.

കേവലൻ—ശ്രേഷ്ഠൻ. ജ്യോതിസ്സ്—തേജസ്സ്.

ക്ലേശപാശവിനാശനൻ—സംസാരദുഃഖമാകുന്ന ബന്ധത്തെ നശിപ്പിക്കുന്നവൻ.

കേശിമഥനൻ—കംസഭൃത്യനായ കേശി എന്ന അസുരനെ കൊന്നവൻ.

വിദ്യാവിനോദൻ—വിദ്യകൊണ്ടു വിനോദിക്കുന്നവൻ, ജ്ഞാനം കൊണ്ടാനന്ദിക്കുന്നവൻ. അമൃതാനന്ദൻ—അമൃതമയമായ (അനശ്വരമായ) ആനന്ദത്തോടു കൂടിയവൻ.

നിഷ്കളൻ—കലകൾ (അംശങ്ങൾ) ഇല്ലാത്തവൻ, സമ്പൂർണ്ണൻ. നിർവ്വികല്പൻ—ഭേദമില്ലാത്തവൻ.

അദ്വയനാജനനുരൂപനാദിമദ്ധ്യാന്തവിഹീനൻ
വിദ്വജ്ജനചിത്തഹംസൻ വിധിജനകൻ
ഏത്രയും കനിഞ്ഞനുഗ്രഹിക്കനിമിത്തം ശ്രീദേവി
ചിത്തസന്തോഷംപൂണ്ടു ശ്രീസമ്പദം നൽകി
കാരണപൂരുഷൻ മുന്നം മീനകൂർമ്മകോലമായി
ഭൂരമേശൻ നരസിംഹവാമനമൂർത്തി,
ക്രൂരകർമ്മം ചെയ്തിട്ടുള്ള ഘോരപാപന്മാരെക്കൊന്നു
ആരണരെപ്പാലിച്ചു ശ്രീപരശുരാമൻ
സൂര്യവംശതിലകനാം ഭൂപതി ദശരഥൻെറ
ആര്യപുത്രനയോദ്ധ്യയിൽ ശ്രീരാമചന്ദ്രൻ
താപസരെപ്പീഡിപ്പിച്ച രാവണനെക്കൊന്നു രാമൻ
താപശാന്തിജഗത്തിന്നു ഭൂപതി ചെയ്തു
സീരപാണിയായിട്ടുരഗകുലേശൻ ജ്ഞാനരാശി,
നാരദമുനിയഭിജ്ഞബൗദ്ധാവതാരം,
മുഷ്കരന്മാരായ മ്ലേച്ഛനിവഹത്തെ നിഗ്രഹിപ്പാൻ
കൽക്കിവേഷം ധരിച്ചീടും ജഗന്നിവാസൻ

---

സ്വാത്മവരപ്രദൻ—തൻെറ ആത്മാവിനെക്കൂടെയും വരമായി കൊടുക്കുന്നവൻ. നിഗമാന്തനിവേദ്യൻ—നിഗമാന്തങ്ങളാൽ (വേദാന്തങ്ങളാൽ) അറിയപ്പെടാവുന്നവൻ.

അജൻ—ജനനരഹിതൻ.

വിദ്വജ്ജനചിത്തഹംസൻ—വിദ്വാന്മാരുടെ മനസ്സുകൾക്കു ഹംസനായുള്ളവൻ. ഹംസൻ-ആദിത്യൻ, വിദ്വാന്മാരുടെ മനസ്സിനു പ്രകാശത്തെ കൊടുക്കുന്നവൻ എന്നർത്ഥം.

കോലം—പന്നി.

ഭൂരമേശൻ—ഭൂമിയുടേയും ലക്ഷ്മിയുടേയും ഭർത്താവ്.

നാരദമുനി-ഈ ദേവർഷി മഹാവിഷ്ണുവിൻെറ അവതാരങ്ങളിലൊന്നായി ഗണിക്കപ്പെട്ടിരിക്കുന്നു. അഭിജ്ഞബൗദ്ധാവതാരം—അഭിജ്ഞനായ (വിദ്വാനായ) ബുദ്ധമുനിയായിട്ട് അവതാരം.

ദശവിധരൂപങ്ങളുമൊന്നായവതരിച്ചെന്നു
ദശമത്തിലുപാഖ്യാതം കൃഷ്ണാവതാരം
നാരായണൻ തന്റെ തിരുനാമം ജപിച്ചിഹലോകേ
പാരം ഭക്തിപൂണ്ടു നമ്മൾ വസിക്കാം ദൈതേ!"
ഇത്ഥം കുചേലോക്തി പതിവ്രതയാകും പത്നി കേട്ടു
സത്യസ്വരൂപപദം ഭജിച്ചു സുചിരം
ചിത്രമണിഗേഹംതന്നിൽ പുത്രമിത്രഭൃത്യവൃന്ദം
ചിത്തരമ്യം കുചേലനും പത്നിയും വാണു.
അമ്പതിനായിരം ജനം ഞാൻ ഞാനെന്നിട്ടുണ്ടാം വിപ്ര-
ദമ്പതിമാരെ ശുശ്രൂഷചെയ്യാനെപ്പോഴും
അന്നാതിനമാത്രം പുരസ്ത്രീപുമാന്മാരൊക്കെ വന്നു
സമ്പതിച്ചതാരുടെ കടാക്ഷമെന്നോർപ്പൂ!
ഇരന്നവലുണ്ടാക്കിയ വിപ്രകുടുംബിനി ചിത്രം
വരുന്നവർക്കെല്ലാം വസ്ത്രാഭരണങ്ങളും
വിരുന്നൂട്ടും വേണ്ടുന്നതൊക്കെയും കഴിച്ചുതുടങ്ങി
പരന്നുദിനന്തോറുമതിരസവും
നിർമ്മലകുശസ്ഥലീപുരത്തിങ്കലും കൃഷ്ണകൃപാ-
നിർമ്മിതമാം കുചേലപട്ടണത്തിങ്കലും

---

പത്തവതാരങ്ങളുടേയും പ്രാഭവം ഒന്നിച്ചുചേർന്നാണ് കൃഷ്ണാവതാരമെന്നു ഭാഗവതം ദശമസ്കന്ധത്തിൽ പറഞ്ഞിരിക്കുന്നു.

ദൈതേ—വൃത്തത്തിന്റെ ആവശ്യത്തിനായി 'ദയിതേ' എന്നതിനെ സങ്കോചിപ്പിച്ചിരിക്കുന്നു.

സുചിരം—വളരെക്കാലം.

പുരസ്ത്രീപുമാന്മാർ—പുരത്തിങ്കലുള്ള സ്ത്രീകളും പുരുഷന്മാരും.

സമ്പതിച്ചതു്—ചേർന്നതു്.

കൃഷ്ണകൃപാനിർമ്മിതം—കൃഷ്ണന്റെ കൃപയാൽ നിർമ്മിക്കപ്പെട്ടതു്. കൃഷ്ണന്റെ അനുഗ്രഹത്താൽ ഉണ്ടായതു്.

ധർമ്മപുത്രരിരിക്കുന്ന ഹസ്തിനപുരത്തിങ്കലും
ധർമ്മമൊരുപോലെയായി ദിവസംതോറും
വിപ്രപുരിയിലെപ്പോഴുമുള്ള വാദ്യഘോഷങ്ങളും
അപ്രമേയസ്ത്രീപുരുഷസംരാവങ്ങളും
ചൊല്ലൊണ്ടിയ ഹയഹേഷാശബ്ദങ്ങളുമത്രയല്ല
കെല്പേറിയ ഗജവരഗർജ്ജിതങ്ങളും,
രാമകൃഷ്ണ ഗോവിന്ദ ഗോപാല ബലഭദ്ര രാമ
രാമാനുജ രമാപതേ പരശുരാമ!
വാമന ശിവശങ്കര ശംഭോ മഹാദേവേത്യാദി
നാമകോലാഹലങ്ങളിലന്തർഭവിച്ചു.
കുചേലനും പ്രേയസിക്കും സമ്പത്തുണ്ടായതിൽ തത്ര
കുശേശയലോചനങ്കൽ പത്തിരട്ടിച്ചു

---

അപ്രമേയ...സംരാവങ്ങൾ—അപ്രമേയന്മാരായ സ്ത്രീപുരുഷന്മാരുടെ സംരാവങ്ങൾ. അപ്രമേയന്മാർ—എണ്ണുവാൻ പാടില്ലാത്തവർ. അസംഖ്യം സംരാവങ്ങൾ—ശബ്ദങ്ങൾ.

ഹയഹേഷാ—ഹയങ്ങളുടെ ഹേഷാ.
ഹയങ്ങൾ—കുതിരകൾ. ഹേഷാ—കുതിരകൾ കരയുന്ന ശബ്ദത്തിനു സംസ്കൃതത്തിൽ ഹേഷാ എന്നാണ പറയുന്നതു്.

കെല്പേറിയ—വളരെ ശക്തിയുള്ള.

അന്തർഭവിച്ചു എന്ന ക്രിയയുടെ കർത്താവു് ഘോഷങ്ങൾ, സംരാവങ്ങൾ, ശബ്ദങ്ങൾ, ഗർജ്ജിതങ്ങൾ എന്നിവയാകുന്നു. ഈ ശബ്ദങ്ങളെക്കാൾ ഉച്ചത്തിൽ ഈശ്വരസ്തോത്രം കേൾക്കപ്പെട്ടു എന്നാണു പറയുന്നതു്. വലുതായിരിക്കുന്ന ഈ ഐശ്വര്യപുഷ്ടിയിലും കുചേലന്റെ ഭക്തി വർദ്ധിച്ചതേയുള്ളു എന്നു ഭാവം.

കുചേലനു...ഭക്തി—കുചേലനും ഭാര്യയ്ക്കും ഉണ്ടായ സമ്പത്തിൻ ദശഗുണം ഭക്തി അവർക്കു കൃഷ്ണനിൽ ഉണ്ടായി. ഉണ്ടായതിൽ എന്നതിനു് ഉണ്ടായപ്പോൾ എന്നും അർത്ഥം പറയാം.

കുചേലീയം—കുചേലനെ സംബന്ധിച്ച, കുചേലന്റെ. കുശേശയം—താമര.

കുചേലീയയായ ഭക്തി, കൃഷ്ണനൈക്യം കൊടുത്താലും
കൃശേതരതരമായിക്കടംശേഷിച്ചു.
ദാനധർമ്മങ്ങളുംചെയ്തു ദമ്പതിമാരിരുവരു-
മാനന്ദിച്ചിട്ടാലയത്തിലനേകം കാലം,
മാനേതരഹരിരതിയോടുകൂടി വാണിട്ടവ-
സാനത്തിങ്കൽ കൈവല്യം ലഭിക്കയും ചെയ്തു.
ഇന്നിക്കഥ ചൊല്ലുന്നോർക്കും ഭക്തിയോടെ കേൾക്കു-
മന്ദമെന്യേ ധനധാന്യസന്തതിയുണ്ടാം [ന്നോർക്കും
എന്നതു തന്നെയുമല്ല ഇജ്ജന്മത്തുതന്നെ വിഷ്ണു-
തന്നുടെ സായൂജ്യവും വന്നുകൂടീടുമേ.

---

ഐക്യം—ഏകഭാവം, മോക്ഷം. കൃശേതരതരം—ഏററവും കൃശേതരമായുള്ളതു്. കൃശേതരം—തടിച്ചതു്. കൃഷ്ണൻ കുചേലനു മോക്ഷംതന്നെ കൊടുത്താലും പിന്നെയും കൃഷ്ണന്റെ വശത്തുതന്നെ കടം ശേഷിച്ചു. ഈശ്വരഭക്തിയുടെ പ്രതിഫലമാണല്ലൊ മോക്ഷം. എന്നാൽ കുചേലന്റെ വലുതായിരിക്കുന്ന ഭക്തിക്കു മോക്ഷംതന്നെയും മതിയായ പ്രതിഫലമാകയില്ലായിരുന്നു എന്നു ഭാവം.

മാനേതരഹരിരതി—മാനേതരമായ ഹരിരതി. മാനേതരം—മാനത്തിനു് അവിഷയമായ, അളക്കാൻ പാടില്ലാത്ത, അവസാനമില്ലാത്ത. ഹരിരതി—വിഷ്ണുഭക്തി.

കൈവല്യം—മുക്തി.

സായൂജ്യം—മോക്ഷം.

